SEPTEMBER 2019 Vol. 5 Issue 56 THE FIRST ADVERTISING & MARKETING MAGAZINE IN MALAYALAM Price:₹50/-

# ഇഫെക്ടീവ് ആഡ്കോം EFFECTIVE ADCOM

INSIDE OUTSIDE AD WORLD

THE WORLD OF EFFECTIVE COMMUNICATION



ഓണാശംസകൾ

ആശയം കയ്യിലുണ്ടോ?

ആശാനേ തേങ്ങ കറക്ട് പൊട്ടിയോ? ഒരു പരസ്യ ചിന്ത

സിനിമാമാസികകളുടെ ചരിത്രം

Remya Panicker
Model & Actress

മുഖഭാവം മനസ്സിന്റെ ഭാവം

പ്രളയം പഠിപ്പിച്ച ചില ചിന്തകൾ

BRANDING • MODEL WATCH • MOTIVATION • CAREER GUIDANCE • MEDIA

# ഇനി ഓൺലൈനിലൂടെ മാത്രമല്ല ഫോണിലൂടെയും ഹോസ്പിറ്റൽ അപ്പോയിന്റ്മെന്റ് ബുക്ക് ചെയ്യാം

2046 [illegible]

ഹോസ്പിറ്റലുകളുടെയും ക്ലിനിക്കുകളുടെയും അപ്പോയിന്റ്മെന്റ് ബുക്കുചെയ്യാൻ സഹായിക്കുന്ന ഓൺലൈൻ ആപ്ലിക്കേഷനാണ് ക്യൂഡോക്. [illegible] 142 ആശുപത്രികളിലും 113 ക്ലിനിക്കുകളിലുമായി [illegible] 2743 ഡോക്ടർമാരുടെ അപ്പോയിന്റ്മെന്റുകൾ ലഭ്യമാണ്. നിങ്ങളുടെ രജിസ്ട്രേഷനിലൂടെ നിങ്ങളുടെ ബന്ധുക്കൾക്കോ, സുഹൃത്തുക്കൾക്കോ അപ്പോയിന്റ്മെന്റ് എടുക്കാം.

[illegible]

[illegible]

## അപ്പോയിന്റ്മെന്റ് എടുക്കുവാൻ 2 വഴികൾ

ഓപ്ഷൻ 1 A) qkdoc.com വെബ്സൈറ്റ് അല്ലെങ്കിൽ qkdoc ആപ്ലിക്കേഷൻ ഡൗൺലോഡ് ചെയ്ത് രജിസ്റ്റർ ചെയ്യുക B) വേണ്ട ആശുപത്രി/ക്ലിനിക്/ ഡോക്ടർ/ സ്പെഷ്യലൈസേഷൻ സേർച്ച് ചെയ്യുക C) ലഭ്യമായ ടോക്കണുകൾ നേടുക D) രജിസ്ട്രേഷനിലൂടെ നിങ്ങൾക്കോ, സുഹൃത്തുക്കൾക്കോ, ബന്ധുക്കൾക്കോ ടോക്കണുകൾ നേടാം. അതിനായി Book for another parent ക്ലിക്കു ചെയ്ത് മുൻപോട്ട് പോകുക.

ഓപ്ഷൻ 2 A) അപ്പോയിന്റ്മെന്റുകൾ എടുക്കാനായി 7012612323 (24 x 7) (ഞായറാഴ്ചകളിലും) 8943927714, 0481-2587421 / 422 (രാവിലെ ഒമ്പതു മുതൽ വൈകിട്ട് 6 വരെ) നമ്പറുകളിലേക്ക് വിളിക്കാം. B) നിങ്ങൾക്ക് ആവശ്യമായ ആശുപത്രി / ക്ലിനിക് / ഡോക്ടർ എന്നീ വിവരങ്ങൾ പറയുക C) നിങ്ങളുടെ ഫോണിൽ വരുന്ന എസ്എംഎസിൽ നിന്നും ഒടിപി നമ്പർ പറഞ്ഞുകൊടുക്കുമ്പോൾ ലഭ്യമായ ടോക്കണുകൾ നൽകുന്നു.

**ഡോക്ടറുടെ**
**അപ്പോയ്ന്റ്മെന്റിനായി**
**വിളിക്കുക**

**7012612323 (24x7)**
**0481 2587421 / 422**
(9 am to 6pm)

QKDoc - Hospital appointments made easy
INSTALL
OPEN
#6 Trending Health & Fitness

**ആശുപത്രികളും ക്ലിനിക്കുകളും qkdoc.com ൽ രജിസ്റ്റർ ചെയ്യുവാനായി വിളിക്കുക : 8086137000, 9447732525**

- വിളിക്കുക 7012612323 (24x7) 0481 2587421/422 (9 am to 6 pm)
- നിങ്ങളുടെ ആശുപത്രി/ക്ലിനിക്/ഡോക്ടർ എന്നീ വിവരങ്ങൾ പറയുക
- നിങ്ങൾക്കു വരുന്ന SMS ലെ OTP നമ്പർ പറഞ്ഞുകൊടുക്കുമ്പോൾ ലഭ്യമായ ടോക്കണുകൾ നൽകുന്നു

മലയാള മനോരമ

QKDOC.com
Doctor appointments made easy
Powered by manoramaonline

# ഉള്ളടക്കം

Cover: Remya Panicker

Vol. 5 | Issue 56 | September 2019







Images Courtesy: Google

[illegible] EFFECTIVE
ADCOM
[illegible]
[illegible]

Chief Editor
[illegible]

Associate Editor
[illegible]

Advisory Board
[illegible]

Marketing & Circulation Co-ordinator
[illegible]
Ph: [illegible]

Layout / Illustration
Adart Designing

Office Administration
[illegible]

Marketing Office:
Effective Publications
Mughal Palace Bldg, Collectorate P.O.
Kottayam - 2, Kerala, India.
Ph: [illegible]
e-mail: [illegible]

Regd. Office:
[illegible]
[illegible], Kottayam - 1, Kerala, India

Can read @
FeederFOX
www.feederfox.com
MAGZTER
DIGITAL MAGAZINE STORE
TAP · READ · ENJOY

[illegible] [illegible]
[illegible] [illegible]
[illegible]

# EDITORIAL

## നല്ലകാലം സ്വപ്നം കാണൂ ഉപഭോക്താവേ...

ഉപഭോക്താക്കളെ വഞ്ചിക്കുന്ന പരസ്യക്കാരെ കുരുക്കിലാക്കുവാൻ പുതിയ നിയമങ്ങൾ പ്രാബല്യത്തിൽ വരികയാണ്. പാർലമെന്റിന്റെ ഇരു സഭകളിലും പാസ്സായ ബില്ലിൽ അതിനിശിതമായ വ്യവസ്ഥകളാണ് ഉൾപ്പെടുത്തിയിരിക്കുന്നത്. തെറ്റിദ്ധരിപ്പിക്കുന്ന പരസ്യങ്ങൾക്കും ഗുണമേന്മയില്ലാത്ത ഉൽപ്പന്നങ്ങൾക്കും കാരണക്കാരായ കമ്പനികൾക്കു കർശന നിയന്ത്രണം ഉണ്ടാകും. ഇത്തരം ഉൽപ്പന്നങ്ങൾ വാങ്ങുവാൻ ഉപഭോക്താക്കൾക്കു പ്രേരണ നൽകുന്ന ബ്രാൻഡ് അമ്പാസിഡർമാരും താരങ്ങളും മാത്രമല്ല ആ പരസ്യങ്ങൾ തയ്യാറാക്കുന്നവരും നിയമത്തിന്റെ പരിധിയിൽ വരും. ഈ നിയമങ്ങൾ കർശനമായി നടപ്പാക്കപ്പെട്ടാൽ ഉപഭോക്താക്കൾക്കും രാജ്യത്തിനു മൊത്തത്തിലും പ്രയോജനകരമായിരിക്കും.

യഥാർത്ഥത്തിൽ ജനങ്ങൾ വഞ്ചിക്കപ്പെട്ടുകൊണ്ടിരിക്കുന്നത് നമ്മുടെ നാട്ടിൽ നിയമങ്ങൾ ഇല്ലാഞ്ഞിട്ടൊന്നുമല്ല. ആവശ്യത്തിൽ കൂടുതൽ നിയമങ്ങൾ നമുക്കു ചുറ്റുമുണ്ട്. മറ്റൊരു വിധത്തിൽ പറഞ്ഞാൽ ജനജീവിതത്തെ സഹായിക്കുവാൻ ഉദ്ദേശിച്ചുണ്ടാക്കിയിട്ടുള്ള നിയമങ്ങളിൽ നല്ലൊരു പങ്കും അതിന്റെ യഥാർത്ഥ ധർമ്മം നിർവഹിക്കുന്നില്ല എന്നതാണ് വസ്തുത. പല നിയമങ്ങളും ജനജീവിതത്തെ ദുസ്സഹമാക്കുന്നതും നിയമങ്ങൾ വളച്ചൊടിക്കപ്പെടുന്നതിലൂടെ കുറ്റവാളികൾ തങ്ങളുടെ കുറ്റകൃത്യങ്ങൾ തുടർന്നുകൊണ്ട് യഥേഷ്ടം പരിലസിക്കുന്നതുമായ അവസ്ഥയാണുള്ളത്.

നിരപരാധികളെ അലട്ടാതെ നിയമങ്ങൾ പാലിക്കപ്പെടുന്നിടത്തുമാത്രമാണ് നിയമങ്ങൾ പ്രസക്തമാകുന്നതും വിജയിക്കുന്നതും. ഉപഭോക്താവിനെ രാജാവായി പ്രഖ്യാപിക്കുന്ന ഈ പുതിയ നിയമവ്യവസ്ഥകൾ എത്രമാത്രം പ്രാബല്യത്തിലാകുമെന്ന് നമുക്ക് കാത്തിരുന്നു കാണാം. ഉപഭോക്താവിന്റെ നല്ലകാലം സ്വപ്നങ്ങളിൽ മാത്രമാകാതിരിക്കട്ടെ.

മറ്റൊരു ഓണക്കാലംകൂടി സമാഗതമാകുന്നു. കഴിഞ്ഞ വർഷത്തെ ഓണം പ്രളയക്കെടുതികളുടെ മദ്ധ്യത്തിലൂടെയാണ് കടന്നുപോയത്. അന്നത്തെ മഹാപ്രളയത്തെ ഒരു നൂറ്റാണ്ടിലൊരിക്കലുണ്ടാകുന്ന ഒന്ന് എന്നാണല്ലോ നമ്മിൽ പലരും കരുതിയത്. എന്നാൽ എല്ലാവർഷവും ഓണം വരുംപോലെ പ്രളയവും എല്ലാവർഷവും ഒരു ശീലമാക്കി മാറ്റേണ്ടിവരുമോ എന്ന് ഭയപ്പെടേണ്ടിയിരിക്കുന്നു. അതിന്റെ കാര്യകാരണങ്ങൾ ഏറെക്കുറെ ചർച്ച ചെയ്യപ്പെട്ടുകൊണ്ടിരിക്കുന്ന കാര്യവുമാണ്. ചർച്ചകളിലൂടെ ഉരുത്തിരിയുന്ന ആശയങ്ങളെ എത്രമാത്രം പ്രയോജനപ്പെടുത്തുവാൻ നമുക്കു സാധിക്കും എന്നതാണ് ഏറ്റവും പ്രധാനം. കാര്യങ്ങൾ മനസ്സിലാകാഞ്ഞിട്ടല്ലാ 'ഉള്ളിൽ ബോധമുണ്ട്, മിണ്ടാൻ മേല' എന്നു പറയുന്നതുപോലെയാണോ നമ്മുടെ നേതൃത്വം എന്നതാണ് സംശയം. എന്തായാലും ഏവർക്കും അഡ്കോമിന്റെ ഓണാംശംസകൾ നേരുന്നു.

**ചീഫ് എഡിറ്റർ**

[illegible]

# വാഹന വിപണിയുടെ തകർച്ചക്കു പിന്നിലെ കാരണങ്ങൾ

വാഹന വ്യവസായം തകർച്ചയിലൂടെയാണ് ഇപ്പോൾ കടന്നു പോവുന്നത്. ഇതിന്റെ ഭാഗമായി വാഹന നിർമ്മാതാക്കൾ തങ്ങളുടെ സാമ്പത്തിക സന്തുലിതാവസ്ഥക്കുവേണ്ടി ഉത്പാദനം കുറക്കുകയും താത്ക്കാലിക ജീവനക്കാരെ പിരിച്ചു വിടുകയുമാണ് ചെയ്യുന്നത്.

ഇന്ത്യൻ വാഹന വ്യവസായം തകർച്ചയിലൂടെയാണ് ഇപ്പോൾ കടന്നു പോവുന്നത്. ഉത്പാദനവും വിൽപ്പനയും ഓരോ മാസവും കുത്തനെ കുറഞ്ഞും വരുന്നു. ഇതിന്റെ ഭാഗമായി വാഹന നിർമ്മാതാക്കൾ തങ്ങളുടെ സാമ്പത്തിക സന്തുലിതാവസ്ഥക്കുവേണ്ടി ഉത്പാദനം കുറക്കുകയും താത്ക്കാലിക ജീവനക്കാരെ പിരിച്ചു വിടുകയുമാണ്.

2019 ഏപ്രിൽ മുതൽ ഇന്ത്യയിൽ 3.5 ലക്ഷം തൊഴിലവസരങ്ങൾ വെട്ടിക്കുറച്ചതായും 200-ൽ അധികം ഡീലർഷിപ്പുകൾ അടച്ചതായും റിപ്പോർട്ടുകൾ സൂചിപ്പിക്കുന്നു. ഇനിയും തകർച്ച തുടർന്നാൽ ഈ സംഖ്യ ഉയർന്നേക്കാനും സാധ്യതകളുണ്ട്. വൈവിധ്യമാർന്ന ഘടകങ്ങൾ വാഹന വിപണിയിലെ മാന്ദ്യത്തിന് കാരണമായിട്ടുണ്ട്.

### 1. ലോൺ ലഭിക്കാനുള്ള പ്രയാസം

നിലവിലെ സാമ്പത്തിക അന്തരീക്ഷത്തിൽ വായ്പകൾ നൽകുന്നതിൽ ബാങ്കുകൾ കൂടുതൽ കർശനമായി നിലകൊള്ളുകയാണ്. ട്രാൻസ് യൂണിയൻ സിബിൽ ഇന്ത്യയിലെ സാമ്പത്തിക ഉപഭോക്താക്കളുടെ വായ്പ തിരിച്ചടവ് ചരിത്രങ്ങൾ ട്രാക്കുചെയ്യുകയും നിരീക്ഷിക്കുകയും ചെയ്യുന്നുണ്ട്. ഇത് ഒരു വ്യക്തിയുടെ ക്രെഡിറ്റ് യോഗ്യത വിലയിരുത്താൻ ബാങ്കുകളേയും സ്വകാര്യ സ്ഥാപനങ്ങളേയും സഹായിക്കുന്നു. അതിനാൽ ഉയർന്ന സിബിൽ സ്കോറുള്ള വ്യക്തികളെ മാത്രം ലോൺ ഇടപാടുകൾ അനുകൂലിക്കുന്നു. കുറഞ്ഞ സിബിൽ സ്കോറുള്ള ആളുകൾക്ക് എളുപ്പത്തിൽ വായ്പകൾ നേടാൻ കഴിയാത്തതിനാൽ കാറുകൾ പോലുള്ള ഉയർന്ന മൂല്യമുള്ള ആസ്തികൾ വാങ്ങാൻ അവർക്ക് സാധിക്കുന്നില്ല. ഡീലർമാർക്ക് പണം കടം കൊടുക്കുന്നതിലും ബാങ്കുകൾ കർശനമായ നിയന്ത്രണങ്ങൾ ഏർപ്പെടുത്തിയിരിക്കുന്നു. ഡീലർമാർക്ക് ലോൺ ലഭിക്കാതെ വരുമ്പോൾ സ്വാഭാവികമായും നിർമ്മാതാക്കൾക്ക് ലഭിക്കുന്ന ഓഡറുകളുടെ എണ്ണവും കുറയുന്നു.

### 2. ബിഎസ്- VI മാനദണ്ഡങ്ങളെക്കുറിച്ചുള്ള ആശയക്കുഴപ്പം

കേന്ദ്ര സർക്കാർ നിശ്ചയിച്ചിരിക്കുന്ന മലിനീകരണ നിരോധന ചട്ടമാണ് ബിഎസ്-VI. ഈ മാനദണ്ഡം ഇന്ധനത്തിനും എഞ്ചിനും ബാധകമാണ്. ബിഎസ്-IV മാനദണ്ഡമാണ് നിലനിലുള്ളത്. 2020 ഏപ്രിൽ ഒന്നിന് പുതിയ ബിഎസ്-VI പ്രാബല്യത്തിൽ വരും. ബി എസ്-IV നെ അപേക്ഷിച്ച് എഞ്ചിനുകൾ പുറന്തള്ളുന്ന വാതകങ്ങളുടെയും, കണികകളുടെയും മലിനീകരണം കുറവായിരിക്കുമെന്നാണ് ബിഎസ്-VI എഞ്ചിനുകളുടെ പ്രത്യേകത. അതിനാൽ എല്ലാ കാർ നിർമ്മാതാക്കളും തങ്ങളുടെ എഞ്ചിനുകൾ പുതിയ നിയമപ്രകാരം നവീകരിക്കേണ്ടതുണ്ട്. ബിഎസ്-VI ഇന്ധനത്തിന്റെ ലഭ്യത പൊതു ജനങ്ങളുടെ മറ്റൊരു അനിശ്ചിതത്വമാണ്. എന്നാൽ 2018 മുതൽ ഡൽഹിയിൽ ബിഎസ്-VI ഇന്ധനം വിൽപ്പനക്കെത്തുന്നുണ്ട്. ബിഎസ്-IV കംപ്ലയിന്റ്




എഞ്ചിനുകളുള്ള കാറുകൾക്ക് ഈ ഉയർന്ന ഗ്രേഡ് ഇന്ധനത്തിലും പ്രവർത്തിക്കാനാകും.

### 3. ബിഎസ്-VI ഡീസൽ എഞ്ചിനുകളുടെ അനിശ്ചിതത്വം

വരാനിരിക്കുന്ന ബിഎസ്-VI മാനദണ്ഡങ്ങൾ പാലിക്കുന്നതിനായി കാർ നിർമ്മാതാക്കൾ നിലവിലുള്ള ഡീസൽ എഞ്ചിനുകൾ പരിഷ്ക്കരിക്കുകയോ പുതിയവ നിർമ്മിക്കുകയോ ചെയ്യുന്നത് ഒരു വലിയ നിക്ഷേപമാണ്. ഈ അധിക ചെലവ് നിസംശയമായും ഉപഭോക്താക്കൾക്ക് കാറിന്റെ വിലയിൽ പ്രതിഫലിക്കും. പെട്രോൾ എഞ്ചിനുകൾ നവീകരിക്കുന്നത് ചെലവ് ചുരുങ്ങിയ പ്രക്രിയയാണ്. ഉദാഹരണത്തിന് മാരുതി തങ്ങളുടെ ഭൂരിഭാഗം പെട്രോൾ എഞ്ചിനുകളും ബിഎസ്-VI ലേക്ക് പരിഷ്ക്കരിക്കുകയും വിലക്കയറ്റം 30,000 രൂപയിൽ താഴെയുമാക്കി. എന്നാൽ ഡീസൽ എഞ്ചിനുകളുടെ പരിഷ്ക്കരണം വ്യത്യസ്തമാണ്. ബിഎസ്-VI ലേക്ക് പരിഷ്ക്കരിച്ച എല്ലാ ഡീസൽ മോഡലുകൾക്കും കുറഞ്ഞത് ഒരു ലക്ഷം രൂപയെങ്കിലും വർധനവ് പ്രതീക്ഷിക്കാം. അതിനാൽ ചെറിയ ഡീസൽ എഞ്ചിൻ വാഹനങ്ങൾ കമ്പനികൾ നിർത്തലാക്കിയേക്കാം. പെട്രോൾ എഞ്ചിനുകൾക്കൊപ്പം മൈൽഡ്-ഹൈബ്രിഡ് സാങ്കേതികവിദ്യ ഉപയോഗിക്കുന്നത് രണ്ട് ഇന്ധന എഞ്ചിനുകളും തമ്മിലുള്ള ഇന്ധനക്ഷമത വിടവ് നികത്തുകയാണ്. ഡൽഹിയിൽ ഡീസൽ എഞ്ചിൻ കാറുകളുടെ കാലാവധി 10 വർഷമായി നിശ്ചയിച്ചിട്ടുണ്ട്. ഇത് രാജ്യത്തിന്റെ മറ്റ് ഭാഗങ്ങളിലും നടപ്പാക്കുമെന്നാണ് പ്രതീക്ഷ. ഇന്ത്യയിലെ ഏറ്റവും വലിയ കാർ നിർമ്മാതാക്കളായ മാരുതി ഡീസൽ എഞ്ചിനുകളുടെ ഉത്പാദനം നിർത്തലാക്കുമെന്ന് ഇതിനകം പ്രഖ്യാപിച്ചിട്ടുണ്ട്. അതേസമയം ബിഎസ്-VI ഡീസൽ എഞ്ചിനുകൾ തങ്ങളുടെ ഉൽപ്പന്നങ്ങളിൽ തുടരുമെന്ന് ഹ്യൂണ്ടായി അറിയിച്ചിട്ടുണ്ട്. കാർ നിർമ്മാതാക്കളിൽ നിന്നുള്ള ഈ അനിശ്ചിതത്വങ്ങളെല്ലാം ഡീസൽ കാർ വാങ്ങാൻ സാധ്യതയുള്ളവരെ വിപണിയിൽ നിന്നും അകറ്റുന്നു.

### 4. മികച്ച ഓഫറുകൾക്കായുള്ള കാത്തിരിപ്പ്

2017-ൽ ബിഎസ്-III വാഹനങ്ങളുടെ വിൽപ്പന നിരോധിച്ചപ്പോൾ അതിൽ നിന്നും രക്ഷപ്പെടാൻ നിർമ്മാതാക്കൾ മികച്ച ഓഫറുകൾ വാഗ്ദാനം ചെയ്തിരുന്നു. അതിനാൽ ബിഎസ്-VI സമയപരിധി അടുക്കുമ്പോൾ മികച്ച ഓഫറുകൾ കമ്പനികൾ നൽകിയേക്കുമെന്ന പ്രതീക്ഷയിലാണ് ഉപഭോക്താക്കൾ.

### 5. ഊബർ-ഓല

പതിറ്റാണ്ടുകളായി ടാക്സികൾ പ്രചാരത്തിലുണ്ട്. എന്നാൽ അവയെല്ലാം ചെലവേറിയതും കണ്ടെത്താൻ പ്രയാസമുള്ളവയുമായിരുന്നു. എന്നാൽ സ്മാർട്ട്ഫോണിന്റെയും ചെലവ് കുറഞ്ഞ ഇന്റർനെറ്റിന്റെയും വരവോടെ അവയുടെ ഉപയോഗരീതി പാടെ മാറി. ഊബർ-ഓല എന്നീ മൊബൈൽ ആപ്ലിക്കേഷനുകൾ വഴി ക്യാബ് സേവനങ്ങൾ ഇന്ന് ഞൊടിയിടയിൽ ലഭ്യമാണ്.

ക്യാബ് സേവനങ്ങൾക്കപ്പുറം കുറഞ്ഞ ദൂരത്തേക്ക് ഓട്ടോറിക്ഷകളും മോട്ടോർബൈക്കുകളും ബുക്ക് ചെയ്യാൻ പോലും ഇപ്പോൾ ഈ ആപ്ലിക്കേഷനുകൾ അനുവദിക്കുന്നു. ഇവയെല്ലാം സ്വന്തം കാറും അതിനൊപ്പം വരുന്ന അറ്റകുറ്റപ്പണികളും ഒഴിവാക്കുന്നു.

### 6. നഗരങ്ങളിലെ തിരക്ക്

ഒരു കാർ സ്വന്തമാക്കുന്നതിലെ ബുദ്ധിമുട്ടുകളെക്കുറിച്ച് പറയുമ്പോൾ,












ആദ്യം മനസിലാക്കേണ്ടത് ഗതാഗത കുരുക്കിനേപ്പറ്റിയാണ്. വർധിച്ചുവരുന്ന വരുമാനവും കുറഞ്ഞ ബാധ്യതകളുമുള്ള ചെറുപ്പക്കാരും വരാനിരിക്കുന്ന പ്രൊഫഷണലുകളുമാണ് കാർ വിൽപ്പനയുടെ വലിയൊരു ശതമാനം അളവ് നിയന്തിക്കുന്നത്. നിങ്ങൾക്ക് ഒരു കാർ വാങ്ങാൻ പണമുണ്ടെങ്കിൽപ്പോലും, തിരക്കേറിയ ട്രാഫിക്കിൽ അത് ഓടിക്കുന്നതിനും കൂടാതെ അനുയോജ്യമായ പാർക്കിംഗ് ഇടം കണ്ടെത്തുന്നതിനും ധാരാളം സമയം ചെലവഴിക്കേണ്ടി വരുന്നു.

### 7. ഇലക്ട്രിക്ക് വാഹനങ്ങളുടെ കടന്നുവരവ്

ഇലക്ട്രിക്ക് വാഹനങ്ങളുടെ കടന്നുവരവും അവയ്ക്ക് സർക്കാർ നൽകുന്ന പ്രോത്സാഹനവും വാഹന വിപണിയിൽ ഒരു അനിശ്ചിതാവസ്ഥ സൃഷ്ടിച്ചിട്ടുണ്ട്. ഇലക്ട്രിക്ക് മൊബിലിറ്റി ഷിഫ്റ്റ് യാഥാർത്ഥ്യമാകുന്നതിന് മതിയായ ഇലക്ട്രിക്ക് വാഹനങ്ങൾ നിരത്തുകളിൽ അനിവാര്യമാണ്. നിലവിലെ ബാറ്ററി സാങ്കേതികവിദ്യ ഇതുവരെ പൂർണത കൈവരിക്കാത്തതിനാലും അവയുടെ ചാർജിംഗ് ഇൻഫ്രാസ്ട്രക്ചർ ഇല്ലാത്തതിനാലും ഈ ലക്ഷ്യം കഠിനമേറിയ ഒന്നാണ്. ഇ-മൊബിലിറ്റിയെ ഇന്ത്യയിൽ ഒരു വലിയ വിപണിയാക്കി മാറ്റാൻ ആവശ്യമായ വാഗ്ദാനങ്ങളും ലക്ഷ്യങ്ങളും പര്യാപ്തമല്ല. ഇലക്ട്രിക് പവർട്രെയിനുകൾ, ബാറ്ററി ടെക്, ചാർജിംഗ് ഇൻഫ്രാസ്ട്രക്ചർ എന്നിവയുടെ ഉത്പാദനവും വികസനവും ഇപ്പോഴും അതിന്റെ പ്രാരംഭ ഘട്ടത്തിൽ മാത്രമാണ്. മാത്രമല്ല ഇലക്ട്രിക്ക് വാഹനങ്ങൾ പൂർണത കൈവരിക്കാൻ അഞ്ച് മുതൽ എട്ട് വർഷം വരെ എടുത്തേക്കാം. ●

ഹാജീറാ ഷെറീഫ്

## Classifieds

for all creative solutions
ADART
Academy of Digital Arts & Technology
Mughal Palace Building, Collectorate P.O.
Sasthri Road extn., Kottayam.
Ph: 9744993356
adartktm@gmail.com

Event Management & Training
Dream Setters
EVENTS & TRAININGS
Kottayam
Ph: 94471 14328, 94959 94328
dreamsettersevents@gmail.com

The fluent reader sounds good is easy to listen to and reads with enough expression to help the listener understand and enjoy the material

- Charles Clark

# Quickerala ഉണ്ടെങ്കിൽ
# കാര്യം നിസ്സാരം

Your Search | Location | SEARCH

**ഏത് ബിസിനസ്സ് നടത്തുന്നവരെയും കോൺടാക്റ്റ്
സെക്കന്റുകൾക്കുള്ളിൽ ലൊക്കേറ്റ് ചെയ്യൂ**

**മൊബൈൽ app ഡൗൺലോഡ് ചെയ്യൂ**








## Quickerala.com
*Kerala's largest online business directory*

**Customer Care : 04812222222**

**mail: support@quickerala.com**

# SCALING GREATER HEIGHTS IN NEWS & VIEWS

**Our Publications:**



**DEEPIKA**
*The First Malayalam Daily*



**RASHTRA DEEPIKA**
*Largest Selling Evening Daily*



**BUSINESS DEEPIKA**
Economic & Financial Fortnightly



**KARSHAKAN**
Agricultural Monthly



**STHREEDHANAM**
Women's Monthly



**RASHTRA DEEPIKA CINEMA**
Film Fortnightly



**KUTTIKALUDE DEEPIKA**
Malayalam Children's Fortnightly



**CHILDREN'S DIGEST**
Children's English Monthly




**Online Versions**

deepika.com
deepikamatrimonial.com
rashtradeepika.com
deepikaclassifieds.com







**DEEPIKA**
**RASHTRA DEEPIKA LTD.**
**College Road,**
**Kottayam -686 001, Kerala**
**Tel: 0481 – 2566706, 3012222**
**Email: deepikaktm@deepika.com**
**visit us at www.deepika.com**

**Our Recent Attaintments**

- New modern multi-colour with UV printing facility
- Colour printing on all pages
- Improved fonts & layout

**We also undertake quality colour printing job-works**

## സ്വരൂപം



**ജോഷി ജോർജ്**
joshygeorgecartoonist@gmail.com

# ശമ്പള ഭീമൻ



വേലയും കൂലിയുമില്ലാതെ നമ്മുടെ നാട്ടിൽ തേരാപാര തെന്നിത്തെറിച്ച് നടക്കുന്നവരുടെ എണ്ണം നാൾ തോറും കൂടിവരുകയാണല്ലോ..! അതിനിടയിൽ നിന്ന് ചില ഒറ്റപ്പെട്ട വ്യക്തിത്വങ്ങൾ ഉയർന്നുവരുന്നുമുണ്ട്. അതിൽ ഏറ്റവും മുമ്പനെന്നു വിശേഷിപ്പിക്കാവുന്ന വ്യക്തിത്വമാണ് വിവേക് ഗംഭീറിന്റേത്. എഫ് എം സി ജി രംഗത്തെ ഏറ്റവും കൂടുതൽ ശമ്പളം കൈപ്പറ്റുന്ന മനുഷ്യൻ. ഗോദ്റേജ് കൺസ്യൂമർ പ്രോഡക്ട്സ് മാനേജിംഗ് ഡയറക്ടറും സിഇഒയുമാണിപ്പോൾ വിവേക് ഗംഭീർ. 20.09 കോടി രൂപയാണ് കക്ഷിയുടെ ഇപ്പോഴത്തെ ശമ്പളം. ഹിന്ദുസ്ഥാൻ യൂണിലിവർ ചെയർമാനും എംഡിയുമായ സഞ്ജീവ് മേത്തയാണ് രണ്ടാം സ്ഥാനത്ത്. സഞ്ജീവ് മേത്തയുടെ വാർഷിക പ്രതിഫലം 18.88 കോടി രൂപയേയുള്ളൂ. നെസ്ലെ ഇന്ത്യ ചെയർമാനും മാനേജിംഗ് ഡയറക്ടറുമായ സുരേഷ് നാരായണന് ഈ മത്സരത്തിൽ മൂന്നാം സ്ഥാനം കൊണ്ട് തൃപ്തിപ്പെടേണ്ടിവന്നു. ഇദ്ദേഹത്തിന്റെ ശമ്പളം 11.09 കോടി രൂപയാണ്.

ആറ് വ്യത്യസ്ത കമ്പനികളുടെ ചുക്കാൻ പിടിക്കുന്ന ഒരു ഇന്ത്യൻ ബിസിനസുകാരനാണ് ഒന്നാമനായ വിവേക് ഗംഭീർ, ഇനി പിടിക്കാൻ കൈകളിൽ ഇടമില്ലാത്തതുകൊണ്ടാണ്. അല്ലേൽ വേറേയും കുറേക്കൂടി പിടിച്ചുകാണിക്കുമായിരുന്നു കക്ഷി. ഇപ്പോൾ ഗോദ്റേജ് കൺസ്യൂമർ പ്രൊഡക്ട്സ് (യുകെ) ലിമിറ്റഡിന്റെ മാനേജിംഗ് ഡയറക്ടറുമാണ്, ഹാർവാർഡ് ബിസിനസ് സ്കൂൾ ക്ലബ് ഓഫ് ഇന്ത്യ പ്രസിഡന്റ് പദവിയുമുണ്ട് കൂടെ.

ഇതിനുമുമ്പ് ഗോദ്റേജ് ഇൻഡസ്ട്രീസ് ലിമിറ്റഡിന്റെ ചീഫ് സ്ട്രാറ്റജി ഓഫീസർ, കോൺഫെഡറേഷൻ ഓഫ് ഇന്ത്യൻ ഇൻഡസ്ട്രിയിൽ കോ-ചെയർമാൻ എന്നീ പദവികൾ പുഷ്പം പോലെ വഹിച്ചിട്ടുള്ളവനുമാണ്.

ഏറെ അറിയപ്പെടുന്ന ലഫായെറ്റ് കോളേജിൽ നിന്നാണ് വിവേക് ഗംഭീർ ബിരുദാനന്തര ബിരുദം(കമ്പ്യൂട്ടർ സയൻസ്), നേടിയത്. ഹാർവാർഡ് ബിസിനസ് സ്കൂളിൽ നിന്ന് എംബിഎയും കൈക്കലാക്കി.

അങ്ങ് മുംബൈ ആസ്ഥാനമായി പ്രവർത്തിക്കുന്ന ഒരു ഇന്ത്യൻ കമ്പനിയാണ് ഗോദ്റെജ് ഗ്രൂപ്പ്, 1897 ൽ അർദേശിർ ഗോദ്റെജും പിറോജ ബർജോർജി ഗോദ്റെജും ചേർന്നാണ് ഈ കമ്പനി സ്ഥാപിച്ചത്. റിയൽ എസ്റ്റേറ്റ്, ഉപഭോക്തൃ ഉൽപന്നങ്ങൾ, വ്യാവസായിക എഞ്ചിനീയറിംഗ്, സ്റ്റീൽ ഫർണിച്ചർ, തീർന്നില്ല, കാർഷിക ഉൽപന്നങ്ങൾ മുതൽ പൂട്ടിക്കെട്ടാനുള്ള താഴുകൾ താക്കോലുകൾ, ആടയാഭരണങ്ങൾ സൂക്ഷിക്കാനുള്ള അലമാരകൾ എന്നിങ്ങനെ വൈവിധ്യമാർന്ന മേഖലകളിൽ ഇത് പടർന്ന് പന്തലിച്ചു കിടക്കുന്നു. ഗോദ്റെജ് കൺസ്യൂമർ പ്രൊഡക്ട്സ്, ഗോദ്റെജ് അഗ്രോവെറ്റ്, ഗോദ്റെജ് പ്രോപ്പർട്ടികൾ എന്നിങ്ങനെ കണസ കുണസ ഏർപ്പാടുകൾ വേറേയുമുണ്ട് കമ്പനിക്ക്. ഇതിന്റെയെല്ലാം മൊത്തത്തിലുള്ള ഗ്രൂപ്പ് തന്ത്രത്തെ മെനഞ്ഞെടുക്കാനും നയിക്കാനും പോർട്ട്ഫോളിയോ വിശകലനം നടത്താനും പ്രത്യേക ഗോദ്റെജ് പ്രോജക്ടുകൾ കൈകാര്യം ചെയ്യാനും ഉത്തരവാദിത്തമുള്ള ചീഫ് സ്ട്രാറ്റജി ഓഫീസറായി 2009 ൽ ഗോദ്റെജ് ഇൻഡസ്ട്രീസിൽ ചേർന്നു. അവിടെയിരുന്നുകൊണ്ട് അഭിനവ ചാണക്യനാകുകയായിരുന്നു വിവേക് ഗംഭീർ.

ഈ തിരക്കുകൾക്കിടയിലും 'തിങ്കളാഴ്ച -8 എഎം' (http://www.monday8am.com) എന്ന പേരിൽ ഒരു പ്രതിവാര ബ്ലോഗും വിവേക് കുത്തിയിരുന്ന് എഴുതിയുണ്ടാക്കുന്നു. ഇതിന് സഹായമരുളുന്നത് ഫോട്ടോഗ്രാഫറും സാമൂഹിക പ്രവർത്തകയുമായ രൂപികയാണ്. വിവേകിന്റെ ഭാര്യയായതുകൊണ്ട് രൂപികയ്ക്ക് ഇതിനായി ശമ്പളമൊട്ട് കൊടുക്കുകയും വേണ്ട. ഇവരുടെ ദാമ്പത്യവല്ലരിയിൽ വിരിഞ്ഞ സുന്ദര കുസുമങ്ങളാണ് ഗജന്യ, ആരവ്, ഇമാര. ഇടവേളകളിൽ പ്രിയതമയുടെ ക്യാമറയ്ക്കു മുന്നിൽ പോസു ചെയ്യുകയാണ് അച്ഛന്റെയും മക്കളുടെയും മുഖ്യ വിനോദം. ●



# എം.ജെ.രാധാകൃഷ്ണൻ

## ദൃശ്യചാരുത പകർന്നു നൽകിയ ഛായാഗ്രാഹകൻ

സംസ്ഥാനതലത്തിലും ദേശീയതലത്തിലും അന്തർദേശീയതലത്തിലും ഇത്രയധികം അവാർഡുകൾ നേടിയിട്ടുള്ള മറ്റൊരു ക്യാമറാമാൻ ഇന്ത്യയിലുണ്ടെന്നു തോന്നുന്നില്ല. ആറ് അന്തർദേശീയ പുരസ്കാരങ്ങളാണ് അദ്ദേഹത്തെ തേടിയെത്തിയത്.

നൂറിലധികം സിനിമകൾക്ക് ക്യാമറ ചലിപ്പിച്ച് ദൃശ്യചാരുതയുടെയും വൈകാരിക ഭാവങ്ങളുടെയും മായാജാലം സൃഷ്ടിച്ച അപൂർവ്വ പ്രതിഭയാണ് ഈയിടെ അന്തരിച്ച എം.ജെ.രാധാകൃഷ്ണൻ. സംസ്ഥാനതലത്തിലും ദേശീയതലത്തിലും അന്തർദേശീയ തലത്തിലും ഇത്രയധികം അവാർഡുകൾ നേടിയിട്ടുള്ള മറ്റൊരു ക്യാമറാമാൻ ഇന്ത്യയിലുണ്ടെന്നു തോന്നുന്നില്ല.

ആറ് അന്തർദേശീയ പുരസ്കാരങ്ങളാണ് അദ്ദേഹത്തെ തേടിയെത്തിയത്. 2008ൽ 'ബയോസ്കോപ്പ്' എന്ന ചിത്രത്തിന് ന്യൂയോർക്കിലെ സൗത്ത് ഏഷ്യൻ ചിത്രമേളയിൽ മികച്ച ഛായാഗ്രാഹകനുള്ള പുരസ്കാരം. 2011ൽ സാൻസിബാർ ചലച്ചിത്രമേളയിൽ 'വീട്ടിലേക്കുള്ള വഴി' എന്ന ചലച്ചിത്രത്തിന് മികച്ച ഛായാഗ്രാ

ഹകനുള്ള പുരസ്ക്കാരം. 2013ൽ 'പപ്പിലിയോ ബുദ്ധ' എന്ന ചിത്രത്തിന് മെക്സിക്കോയിലെ ഓക്സാക ചലച്ചിത്രമേളയിൽ മികച്ച ഛായാഗ്രാഹകൻ പുരസ്ക്കാരം. 2015ൽ 'പേരറിയാത്തവർ' എന്ന ചിത്രത്തിന് റഷ്യയിലെ കസാൻ അന്താരാഷ്ട്ര ചലച്ചിത്രമേളയിൽ മികച്ചഛായാഗ്രാഹകൻ പുരസ്ക്കാരം. ഓസ്ട്രേലിയായിലെ ക്യൂൻസ് ഇന്ത്യൻ ഇന്റർനാഷണൽ ചലച്ചിത്ര മേളയിൽ 2016ൽ വലിയ ചിറകുള്ള പക്ഷികൾക്കും 2017ൽ സൗണ്ട് ഓഫ് സൈലൻസിനും മികച്ച ഛായാഗ്രാഹകൻ പുരസ്ക്കാരം. ഇതു മാത്രമല്ല എം.ജെ. ഛായാഗ്രഹണം നിർവഹിച്ചിട്ടുള്ള പല സിനിമകളും പ്രധാനപ്പെട്ട പല ചലച്ചിത്ര മേളകളിലും പുരസ്കാരങ്ങൾ ലഭിച്ചിട്ടുണ്ട്. കാനിൽ മരണസംഹിാസനത്തിനും ബർലിലിൽ ഒറ്റാലിനും എഡിൻബർഗ് ചലച്ചിതമേളയിൽ സമ്മോഹനത്തിനും കാർലോവാരാ ചലച്ചിത്രമേളയിൽ ദേശാടനത്തിനും പുരസ്ക്കാരങ്ങൾ ലഭിക്കുകയുണ്ടായി.

15 ൽ അധികം ചിത്രങ്ങൾക്ക് ദേശീയ പുരസ്ക്കാരവും ലഭിച്ചു. ജയരാജിന്റെ ദേശാടനം, കരുണം, ഒറ്റാൽ തുടങ്ങിയ ചിത്രങ്ങൾക്കും ഏകാന്തം, തിരക്കഥ, വീട്ടിലേക്കുള്ള വഴി, തനിച്ചല്ല ഞാൻ, പേരറിയാത്തവർ, വലിയ ചിറകുള്ള പക്ഷികൾ തുടങ്ങിയ സിനിമകൾക്കും ദേശീയ ബഹുമതികൾ ലഭിക്കാൻ ഒരു ഘടകം എം.ജെ. രാധാകൃഷ്ണന്റെ ക്യാമറവർക്കാണ്. ഇവയിൽ ഒറ്റാലിന്റെ കാര്യം പ്രത്യേക പരാമർശനം അർഹിക്കുന്നു. ഒറ്റാലിന്റെ ചിത്രീകരണം മുഴുവൻ നാച്ചുറൽ ലൈറ്റിൽ ആയിരുന്നുവെന്ന് സംവിധായകൻ ജയരാജ് ഒരിക്കൽ സൂചിപ്പിച്ചത് ഓർമ്മിക്കുന്നു. കുട്ടനാടിന്റെ മനോഹാരിത ഇത്ര ഭംഗിയോടെ ഒപ്പിയെടുത്ത മറ്റൊരു ചിത്രം ഇല്ല.

ഷാജി എൻ കരുണിന്റെ 'ഓള്' സിനിമയ്ക്ക് മികച്ച ഛായാഗ്രാഹണത്തിനുള്ള ദേശീയ അവാർഡ് എം.ജെ. രാധാകൃഷ്ണന് ലഭിച്ചത് മരണാനന്തര ബഹുമതിയായി മാറി.

ഏഴ് സംസ്ഥാന അവാർഡുകൾ എം.ജെ.രാധാകൃഷ്ണനെ തേടിയെത്തിയിട്ടുണ്ട്. 1996ൽ ദേശാടനത്തിന്





മികച്ച ഛായാഗ്രാഹകൻ അവാർഡ്. 1999ൽ കരുണത്തിന് വീണ്ടും മികച്ച ഛായാഗ്രാഹകൻ അവാർഡ്. 2007ൽ അടയാളങ്ങൾ, ഒറ്റക്കൈയ്യൻ എന്നീ ചിത്രങ്ങളെ മുൻ നിറുത്തി മികച്ച ഛായാഗ്രാഹകൻ അവാർഡ്. 2008ൽ ബയോസ്കോപ്പിനും 2010ൽ വീട്ടിലേക്കുള്ള വഴിക്കും 2011ൽ ആകാശത്തിന്റെ നിറത്തിനും 2016ൽ കാടുപൂക്കുന്ന നേരത്തിനും മികച്ച ഛായാഗ്രാഹകനുള്ള സംസ്ഥാന അവാർഡ് ലഭിച്ചു.

തന്റെ പ്രതിഭയുടെ തിളക്കം എല്ലാ ചിത്രങ്ങളിലും കാഴ്ചവച്ച ഛായാഗ്രാഹകനാണ് എം.ജെ.രാധാകൃഷ്ണൻ. പുനലൂരിലെ തളിക്കോട്ട് ജനിച്ച അദ്ദേഹം ഒരു സ്റ്റിൽ ഫോട്ടാഗ്രാഫറായിട്ടാണ് കലാജീവിതം ആരംഭിച്ചത്. പിന്നീട് തിരുവനന്തപുരത്തേക്കു താമസം മാറ്റിയ അദ്ദേഹം പ്രശസ്ത ഛായാഗ്രാഹകൻ ഷാജി എൻ കരുണിന്റെ ചിത്രങ്ങളിൽ സ്റ്റിൽ ഫോട്ടോഗ്രാഫറായും പിന്നാലെ അസിസ്റ്റന്റ് ഫോട്ടോഗ്രാഫറായും തന്റെ കരിയറിനു തുടക്കമിട്ടു. 1988ൽ അലി അക്ബർ സംവിധാനം ചെയ്ത മാമലകൾക്കപ്പുറത്ത് എന്ന ചിത്രത്തിൽ സ്വതന്ത്ര ഛായാഗ്രാഹകനായി.

ഇന്ത്യയിലെ പ്രമുഖ സംവിധായകരുടെയെല്ലാം സിനിമകൾക്ക് എം.ജെ. രാധാകൃഷ്ണൻ ക്യാമറ ചലിപ്പിച്ചിട്ടുണ്ട്. അടൂർ ഗോപാലകൃഷ്ണൻ, ഷാജി എൻ കരുൺ, മുരളി നായർ, ടി.വി.ചന്ദ്രൻ, ജയരാജ്, രഞ്ജിത്ത്, ഡോ.ബിജു തുടങ്ങിയവർ അവരിൽ ചിലർ മാത്രം.

എം.ജെ.രാധാകൃഷ്ണൻ എന്ന പ്രതിഭാശാലി ക്യാമറ ചലിപ്പിച്ച മറ്റു ചില സുപ്രധാന ചിത്രങ്ങൾ മരണ സിംഹാസനം, ഒരു നീണ്ട യാത്ര, കളിയാട്ടം, കരുണം, തീർത്ഥാടനം, കണ്ണകി, പരിണയം, മകൾക്ക്, പുലിജന്മം, നാലു പെണ്ണുങ്ങൾ, തകരച്ചെണ്ട, ഒരു പെണ്ണും രണ്ടാണും, വിലാപങ്ങൾക്കപ്പുറം, ഓർക്കുക വല്ലപ്പോഴും, മധ്യവേനൽ, ഓർമ്മ മാത്രം, പെയിന്റിംഗ് ലൈഫ്, അപ്പുവിന്റെ സത്യാന്വേഷണം, നേതാജി, വെയിൽ മരങ്ങൾ തുടങ്ങിയവയാണ്. ഇവയിൽ പെയിന്റിംഗ് ലൈഫും വെയിൽ മരങ്ങളും ഇനിയും റിലീസ് ചെയ്തിട്ടില്ല. ●



തേക്കിൻകാട് ജോസഫ്

# പ്രളയം
## പഠിപ്പിച്ച ചില ചിന്തകൾ



ഈ ദുരിതകയങ്ങളിലകപ്പെട്ട് അന്ത്യം വരിക്കാൻ വേണ്ടിയുള്ളതായാണോ പുതു തലമുറ ഇവിടെ കഴിയേണ്ടത്? ചിന്തിക്കേണ്ടതുണ്ട് നമ്മുടെ സർക്കാർ. കൊതി തീരും വരെ പുതു തലമുറക്ക് ഇവിടെ ജീവിക്കാനായില്ലെങ്കിൽ ജന്മം നൽകുന്നവർക്കും പാപമോചനമുണ്ടാവില്ലെന്നും നാം ഓർക്കേണ്ടതാണ്.

നേതൃത്വം ജനങ്ങൾക്ക് മാതൃകയാവണം. അവർക്ക് നന്മകൾ ഉൾകൊള്ളാനാകണം. നമ്മുടെ വഴികൾ മറ്റുള്ളവരുടെതുമാണെന്ന ചിന്ത നമുക്ക് വേണം. സർക്കാറിന് സ്വസ്ഥമായി ഭരിക്കാൻ., ജനങ്ങൾക്ക് സമാധാനത്തോടെ ജീവിക്കാൻ, ചില നിർദ്ദേശങ്ങൾ, ചിന്തകൾ, അഭിപ്രായങ്ങൾ...!

ഏക്കർ കണക്കിന് സ്ഥലങ്ങൾ ഉപയോഗശൂന്യമായി കിടക്കുന്നത് ആരുടെതായാലും, അവരുടെ ആവശ്യം കഴിഞ്ഞവ, അത് കണ്ട് കെട്ടി അവിടെ വലിയ കോളനികൾ ഉണ്ടാക്കി പ്രളയ ബാധിതർക്ക് എല്ലാവർക്കും വീട് നിർമ്മിച്ച് കൊടുക്കണം. ഭാവിയിൽ മഴക്കെടുതിയിൽ നിന്ന് രക്ഷ നേടത്തക്ക വിധത്തിലായിരിക്കണം രൂപരേഖ തയ്യാറാക്കേണ്ടത്; സംവിധാനങ്ങൾ ഉണ്ടാക്കേണ്ടത്.

കോടികൾ നഷ്ടം വരുത്തി, സർക്കാർ ഉദ്യോഗസ്ഥന്മാരെ സ്ഥലം മാറ്റി ബുദ്ധിമുട്ടിക്കാതെ സ്വന്തം വീടുകളുള്ള സ്ഥലങ്ങളിൽ അവരെ നിയമിക്കണം. അവർക്ക് കുടുംബത്തോടൊപ്പം താമസിക്കാനും മുതിർന്ന പെൺമക്കൾക്ക് മാതാപിതാക്കളോടൊപ്പം സുരക്ഷിതമായി കഴിയാനും അത് അവസരമൊരുക്കും. അപ്പോൾ അവർ ആത്മാർത്ഥമായി നാടിന് വേണ്ടി ജോലിയും ചെയ്യും.

പൊള്ളുന്ന വെയിലിലും, പെരുമഴയത്തും തുടർച്ചയായി ജോലി ചെയ്ത് ക്ഷീണിച്ച് തറയിലും, ബെഞ്ചിലും കിടന്നുറങ്ങേണ്ടി വരുന്ന പോലീസുകാർക്കും കാവൽക്കാർക്കും ഇത് ഏറെ ആശ്വാസമേകും. കേരളത്തിലെ സർക്കാർ വക വീടുകളും ( Quarters ) അതിനോടടുത്ത് ഏക്കർ കണക്കിന് വെറുതെ കിടക്കുന്ന

സ്ഥലങ്ങളും കോളനികളുണ്ടാക്കാനെടുത്ത് പാവപ്പെട്ട നമ്മുടെ സഹോദരങ്ങൾക്ക് വീടുകൾ നിർമ്മിച്ച് നൽകുമ്പോൾ ഒരു ചെറു തുക വാടകയിനത്തിലും വാങ്ങിക്കാമല്ലോ.

നഗരങ്ങളിലെ പുറമ്പോക്ക് സ്ഥലങ്ങളിൽ കാർ പാർക്കിങ്ങ് സൗകര്യമൊരുക്കിയാൽ നഗരത്തിലെ കുറെ ഗതാഗത തടസ്സങ്ങൾ നമുക്ക് ഒഴിവാക്കാനാകും. ഒപ്പം അതത് മുൻസിപ്പാലിറ്റിക്ക് പാർക്കിങ്ങ് ഫീസും ഈടാക്കാം. അത് ഒരു വരുമാന മാർഗ്ഗമാകും. എല്ലാം നഷ്ടത്തിൽ കലാശിക്കാനും ഇടവരത്തില്ല നഗരങ്ങളിലെ കടകളിൽ നിന്നും പുതു കവറുകളടക്കമുള്ള പ്ലാസ്റ്റിക് മാലിന്യങ്ങൾ പുറത്തേക്ക് എറിയുന്നവരിൽ നിന്ന് പിഴയീടാക്കുകയും വേണം.

പ്രകൃതിക്കനുയോജ്യമാം വിധം പരസ്യം ചെയ്യുന്നതിന് നിയമങ്ങൾ ഉണ്ടാകണം. അതിനായി ഒരു ചെറു ഫീസ് ഏർപ്പെടുത്തി, അത് പിരിച്ചെടുക്കാൻ ഒരു കങ്കാണിയെ ഏല്പിക്കാതെ അതത് പഞ്ചായത്തിലോ, മുൻസിപ്പാലിറ്റിയിലോ, നേരിട്ട് ഫീസ് വാങ്ങിക്കാൻ, അടക്കാൻ, സൗകര്യമൊരുക്കണം. എല്ലാവരും അവിടെ വന്ന് അത് ഉപയോഗപ്പെടുത്തി മാന്യമായി പരസ്യം പ്രചരണങ്ങൾ നടത്തും. അപ്പോൾ അത്യാവശ്യക്കാർ മാത്രമേ ഇവിടെ പരസ്യം ചെയ്യൂ.100 രൂപ പോലും മുടക്കാനില്ലാത്ത പാവപ്പെട്ട സഹോദരങ്ങളെ ബുദ്ധിമുട്ടിക്കാതെ അവരുടെ എല്ലാവിധ കാര്യങ്ങളും അന്വേഷിക്കാൻ ഗ്രാമന്തോറും ജനപ്രതിനിധികളെയും ഉദ്യോഗസ്ഥരെയും അധികാരപ്പെടുത്തി, വീടുന്തോറും സന്ദർശിച്ച്, തീർപ്പ് കൽപ്പിച്ച്, സഹായങ്ങൾ എത്തിക്കുകയാണ് വേണ്ടത്. അപ്പോൾ അവരുടെ യാത്ര ബുദ്ധിമുട്ടുകളും ക്ലേശങ്ങളും നമുക്ക് ഒഴിവാക്കാനാകും. ഉദ്യോഗസ്ഥർക്ക് ഓഫീസ് ഭാരങ്ങൾ കുറച്ച്, മാനസീകോല്ലാസത്തോടെ ജോലി ചെയ്യാനാകും.

മാലിന്യ മുക്ത കേരളത്തിനായി മാതാപിതാക്കളോടൊപ്പം വീടുകളിൽ നിന്ന് തുടങ്ങി സ്കൂൾ തലത്തിൽ അദ്ധ്യാപകരുടെ നേതൃത്വത്തിൽ കുട്ടികളെ നാം പരിശീലിപ്പിക്കുകയും അവരോടൊപ്പം പ്രവർത്തിപ്പിക്കുകയും വേണം. വരും തലമുറക്ക് പഠനം കഴിഞ്ഞാൽ ഇവിടെ തൊഴിലെടുക്കാൻ, ഒരു കുഞ്ഞ് കൂര പണിത് ജീവിക്കാൻ, അവരെ പ്രാപ്തരാക്കാൻ സർക്കാറിന് കഴിയണം. നല്ല ഒരു സംസ്കാരവും നാട്ട് നടപ്പും അന്തരീക്ഷവും പടുത്തുയർത്താൻ ഭരണകർത്താക്കൾക്ക് കഴിഞ്ഞില്ലെങ്കിൽ ഇത്രയും പണം വാങ്ങിയും, മുടക്കിയും സർക്കാർ കീഴിൽ ഉള്ളവ കൂടാതെ സ്വകാര്യ സ്ഥാപനങ്ങളുടെ കീഴിലും ആയിരക്കണക്കിന് സ്കൂളുകൾ പ്രവർത്തിച്ച്, പുതുതലമുറയ്ക്കു ഉയർന്ന വിദ്യാഭ്യാസം നൽകിയതുകൊണ്ടെന്ത് കാര്യം?

ഈ ദുരിതകയങ്ങളിലകപ്പെട്ട് അന്ത്യം വരിക്കാൻ വേണ്ടിയുള്ളതായാണോ പുതു തലമുറ ഇവിടെ കഴിയേണ്ടത്? ചിന്തിക്കേണ്ടതുണ്ട് നമ്മുടെ സർക്കാർ. കൊതി തീരും വരെ പുതു തലമുറക്ക് ഇവിടെ ജീവിക്കാനായില്ലെങ്കിൽ ജന്മം നൽകുന്നവർക്കും പാപമോചന മുണ്ടാവില്ലെന്നും നാം ഓർക്കേണ്ടതാണ്. കോടികൾ മുതൽ മുടക്കേണ്ടി വരുന്ന ഉൽഘാടന ചടങ്ങുകൾ എല്ലാം തന്നെ ഒഴിവാക്കണം. (എത്ര ടോയ്‌ലറ് ഉൽഘാടനങ്ങളാണ് ഈ അടുത്ത അവസരങ്ങളിൽ കേരളത്തിൽ നടന്നത്?) ഉൽഘാടനങ്ങൾ അത്യാവശ്യമെങ്കിൽ അവ അതത് സ്ഥലത്തെ ഉദ്യോഗസ്ഥരെ അധികാരപ്പെടുത്തി ഏല്പിക്കണം. പ്രമുഖർ, മന്ത്രിമാർ, എന്നീ തിരക്കുള്ളവർക്ക് ഇതിൽ നിന്ന് മാറി നിൽക്കാം. വളരെ പ്രധാനപ്പെട്ട കാര്യങ്ങളിൽ ശ്രദ്ധിക്കാൻ സമയം ലഭിക്കും. ഉദ്യോഗസ്ഥർക്ക് ഈ വക പണികളില്ലാതായാൽ, അവശ്യകാര്യങ്ങൾക്ക് അവർക്ക് സമയം ലഭിക്കും. ഇത് വഴി ലക്ഷങ്ങൾ സർക്കാർ ഖജനാവിൽ ഇരിക്കും. അത് അത്യാവശ്യങ്ങൾക്ക് ചിലവാക്കാം.അതിനായി പ്രവർത്തിക്കാം. ഭരണകർത്താക്കൾക്ക്, അധികാരികൾക്ക്, ഗതാഗതം, നിയമങ്ങൾ, റോഡ് സുരക്ഷ, ആരോഗ്യം, വൈദ്യുതി, എന്നിങ്ങനെ എത്രയോ വകുപ്പുകൾ കൈകാര്യം ചെയ്യാനുണ്ട്. അവയെല്ലാം കൂടുതൽ ശ്രദ്ധിക്കാമല്ലോ. അതു വഴി ജനങ്ങളുടെ പ്രീതിയും സമ്പാദിക്കാം. ജനങ്ങൾക്ക് സമാധാനമുണ്ടാകുമ്പോൾ സർക്കാറിന് സ്വസ്ഥമായി ഭരിക്കാനാവും. നേതൃത്വത്തിന് സുഖമായി കിടന്ന് ഉറങ്ങാനാകും. പരിചയ സമ്പന്നരായ ഉദ്യോഗസ്ഥ മേധാവികൾ മനസ്സ് വെച്ചാൽ ഈ വിവരിച്ചതിലെറെ കാര്യങ്ങൾ ഭംഗിയായി നടപ്പിലാക്കാനാകുമെന്നതിൽ സംശയമേയില്ല.

അടിപിടിയിൽ സുഖം കണ്ടെത്തുന്നവർക്കുള്ളതല്ല മുകളിൽ പറഞ്ഞ ഈ വക നിർദ്ദേശങ്ങൾ. ഇഹത്തിലും പരത്തിലും സമാധാനമുണ്ടാകണമെന്ന് ആഗ്രഹിക്കുന്ന, നന്മയുള്ള വിശ്വാസിക്കും നേതൃത്വത്തിനുള്ളതാണ് മുകളിൽ കാണിച്ച അഭിപ്രായങ്ങൾ, നിർദ്ദേശങ്ങൾ.

പിൻ കുറിപ്പ് : -

രാഷ്ട്രത്തിന് നെടും തൂണാകേണ്ട മാധ്യമങ്ങൾ - അവരുടെ വാർത്തകൾ - ഇങ്ങനെയാകരുത്.

മന്ത്രി ബസ്സിൽ കയറി, ജനം ഞെട്ടി.

നടൻ ചെടി നട്ടു, വെള്ളമൊഴിച്ചു. ജനത്തിന്റെ കണ്ണ് നനഞ്ഞു.

മന്ത്രി കൊച്ചമ്മ ഞാറു നട്ടു, കടുംബശ്രീക്കാർ ഞെട്ടിപ്പോയി.

കൃഷിമന്ത്രി വിളവെടുപ്പ് ആഘോഷിച്ച്, മത്തങ്ങ പൊക്കി.

മന്ത്രി ആശാൻ പാട്ടു പാടി. ജനം കൂടെ പാടി തകർത്തു.

എം ൽ എ സ്കൂട്ടറിന്റെ പുറകിൽ കയറി. ജനം വാ പൊളിച്ചു.

നടി പാചകം ചെയ്തു, അത്ഭുതം.

നടൻ കല്ല്യാണത്തിന് വന്നു, ചോറ് വിളമ്പി. അതിശയം.

സദ്യക്ക് വല്ല്യപ്പടം തീർന്നു, ചെറു പപ്പടം പറന്നു വന്നെത്തി.

കേന്ദ്ര മന്ത്രി കൊച്ചിനെ മടിയിലിരുത്തി.

എം.പി. കുഞ്ഞിനെ ഒക്കത്ത് വെച്ചു.

പ്രസിഡൻറ് ചായക്കടയിൽ നിന്ന് ചായ കുടിച്ചു.

ഇങ്ങനെയുള്ള മഹാഅത്ഭുതങ്ങളായിരിക്കരുത് മാധ്യമങ്ങളിൽ. എല്ലാം സഹിക്കാനാവില്ലെന്നറിയണം നമ്മുടെ എഴുത്തുകാർ. ●





**ആസിഫ് അലി കോമു**
മാനേജിംഗ് ഡയറക്ടർ
കോമു സൺസ് പ്രൊഡക്ഷൻസ്

# ആശയം കയ്യിലുണ്ടോ?



വ്യത്യസ്തമായ ഒരാശയത്തിനായി സദാ ബ്രെയിൻസ്റ്റോമിങ്ങ് നടത്തുന്ന ഇടമാണ് പരസ്യരംഗത്തെ ക്രിയേറ്റീവ് സെക്ഷൻ. പുതിയ ആശയങ്ങളുടെ കോലാഹലമാണ് ഈ ഇടത്തെ എപ്പോഴും സജീവമാക്കുന്നത്.

വസ്ത്രം ധരിച്ചു കൊണ്ട് ചെയ്യാൻ പറ്റിയ ഏറ്റവും നല്ല തമാശയാണ് പരസ്യം എന്ന് അഭിപ്രായപ്പെട്ടത് ജെറി ഡെല്ല ഫെമിനയാണ്.(Advertising is the most fun you can have with your clothes on) പരസ്യങ്ങളെക്കുറിച്ചുള്ള ലോകപ്രശസ്തമായ ഈ ഉദ്ധരണിയിൽ ആ ലോകത്തിന്റെ എല്ലാ വിസ്മയങ്ങളും ഒളിഞ്ഞിരിപ്പുണ്ട്.

പരസ്യമേഖലയിലെ ക്രിയേറ്റീവ് വിഭാഗത്തെക്കുറിച്ചാണ് പരസ്യചിത്രകാരനായ ജെറിഡെല്ലാ ഫെമിനയുടെ ഈ വിഖ്യാതമായ പരാമർശം. എപ്പോഴും അല്പം വളഞ്ഞ വഴിയിലൂടെ ചിന്തിക്കുന്നവരാണല്ലോ പരസ്യകലാകാരന്മാർ.

വ്യത്യസ്തമായ ഒരാശയത്തിനായി സദാ ബ്രെയിൻസ്റ്റോമിങ്ങ് നടത്തുന്ന ഇടമാണ് പരസ്യരംഗത്തെ ക്രിയേറ്റീവ് സെക്ഷൻ. പുതിയ ആശയങ്ങളുടെ കോലാഹലമാണ് ഈ ഇടത്തെ എപ്പോഴും സജീവമാക്കുന്നത്. തങ്ങൾ ഏറ്റെടുത്ത ക്ലയന്റിനു നൽകാൻ ഒരുഗ്രൻ ആശയത്തിനായി രാപ്പകൽ ഭേദമില്ലാതെ തലപുകയ്ക്കുന്ന നിമിഷങ്ങൾക്കു പറയാൻ നിരവധി കഥകളുണ്ട്.

നഗ്നനായ ഒരു കൊച്ചുകുട്ടിയുടെ പ്രതിമയുടെ കാഴ്ചയിൽ നിന്നും പ്രേക്ഷകരെ ചിരിപ്പിക്കുകയും ചിന്തിപ്പിക്കുകയും ചെയ്ത മനോഹരമായ ഒരാശയം പിറവിയെടുത്തത്. സ്ഥലം ബ്രസ്സൽസ്. ബൽജിയത്തിന്റെ തലസ്ഥാന നഗരം. ബിയറിന്റെയും യൂറോപ്പിലെ ഏറ്റവും സുന്ദരമായ മ്യൂസിയങ്ങളുടെയും നഗരം കൂടിയാണ് ബ്രസ്സൽസ്.

## മഹാരാജയും മൂത്രമൊഴിക്കുന്ന പയ്യൻസും!

ഇന്ത്യൻ പരസ്യലോകത്തിന് ഒരിക്കലും വിസ്മരിക്കാനാവാത്ത ഒരു മാസ്കോട്ടാണ് എയർ ഇന്ത്യയുടെ മഹാരാജ.

മഹാരാജയെക്കുറിച്ച് സൃഷ്ടാവായ ബോബികുക്കക്ക് വ്യക്തമായ വീക്ഷണമുണ്ടായിരുന്നു. കാഴ്ചയിൽ ഒരു മഹാരാജാവിന്റെ രൂപഭാവങ്ങൾ ഉണ്ടെങ്കിലും ഒരു രാജപാരമ്പര്യമുള്ളയാളല്ല നമ്മുടെ മഹാരാജ. വ്യത്യസ്തമായ സാഹചര്യങ്ങളിൽ വ്യത്യസ്തമായ രൂപഭാവങ്ങൾ കൈക്കൊള്ളുന്നയാളായിരുന്നു മഹാരാജ. ജപ്പാനിലെത്തുമ്പോൾ സുമോഗുസ്തിക്കാരനായും, പാരീസിലെത്തുമ്പോൾ കാമുകനായും മഹാരാജ പ്രത്യക്ഷപ്പെടുന്നു.മുംബൈയിലെ ജെ. വാൾട്ടർ തോംസണിലെ ആർട്ടിസ്റ്റായ ഉമേഷ് റാവുവാണ് എയർ ഇന്ത്യ മഹാരാജാവിന്റെ കലാകാരൻ.

1946 ലാണ് മഹാരാജ പ്രത്യക്ഷപ്പെടുന്നത്. ആരാണ് മഹാരാജയുടെ സൃഷ്ടാവായ ബോബികുക്ക. ഒറ്റ വാക്കിൽ പറയുവാൻ ബുദ്ധിമുട്ടുള്ള ഒരു ചോദ്യമാണിത്. ഒരേ സമയം മൂന്ന് ചുമതലകൾ വഹിച്ചിരുന്നയാളാണ് അദ്ദേഹം. ഹിന്ദുസ്ഥാൻ തോംസൺ അസോസിയേറ്റ്സിന്റെ



ചെയർമാനായും, മോഷൻ പിക്ചർ എക്സ്പോർട്ട് കോർപ്പറേഷന്റെ ചെയർമാനായും എയർ ഇന്ത്യ ചാർട്ടേഴ്സിന്റെ ചെയർമാനായും അദ്ദേഹം കർമ്മനിരതനായിരുന്നു. എയർ ഇന്ത്യ ബ്രസ്സൽസിലേക്ക് സർവ്വീസ് തുടങ്ങിയ കാലം. എയർ ഇന്ത്യയുടെ ആഗമനം ലോകരെ പരസ്യവിളംബരത്തിലൂടെ അറിയിക്കണം. എയർ ഇന്ത്യയുടെ കൊമേഴ്സ്യൽ ഡയറക്ടറായ ബോബി കുക്കയാണ് (Bobby Kooka) പരസ്യങ്ങളുടെ ചുമതല വഹിച്ചിരുന്നത്. ഒരാശയത്തിനായി തലപുകച്ചുകൊണ്ടിരുന്ന ബോബികുക്കയുടെ തലയിലേക്ക് ബ്രസ്സൽസിന്റെ മുഖമുദ്രയായ മൂത്രമൊഴിച്ചുകൊണ്ട് നിൽക്കുന്ന ഒരാൺകുട്ടി (Manneken Pis) കടന്നുവന്നു.

ലോകടൂറിസ്റ്റുകളുടെ മനസ്സിൽ ചിരപ്രതിഷ്ഠ നേടിയ നാഴികകല്ലാണ് ഈ ശിൽപം. പാരീസിന്റെ ഈഫൽ ടവർ പോലെ, ന്യൂയോർക്ക് നഗരത്തിന് സ്റ്റാച്യു ഓഫ് ലിബർട്ടി പോലെ സുപ്രധാനമാണ് ബ്രസ്സൽസിന് ഈ പയ്യൻസ്. എയർ ഇന്ത്യയുടെ പ്രശസ്തമായ മഹാരാജാവിനെയും ബ്രസ്സൽസിലെ പയ്യൻസിനെയും ചേർത്ത് ഒരാശയം രൂപം കൊണ്ടു. എയർ ഇന്ത്യയുടെ മഹാരാജാ മൂത്രമൊഴിക്കുന്ന പയ്യൻസിനെ നോക്കി നിൽക്കുന്ന വിഷലോടെ പരസ്യം പ്രത്യക്ഷപ്പെട്ടു. പരസ്യം വലിയവിവാദങ്ങൾക്കു വഴിമരുന്നിട്ടു. പാർലമെന്റിൽ എം. പിമാർ വലിയ തോതിൽ കോലാഹലമഴിച്ചുവിട്ടു. മറുപടിപരസ്യം എല്ലാവരെയും ചിരിപ്പിച്ചു. മഹാരാജ സ്വന്തം കോട്ടുകൊണ്ട് പയ്യൻസിന്റെ നാണം മറക്കുന്നു. അടുത്ത പരസ്യത്തിൽ കുടനിവർത്തി മൂത്രം തലയിൽ വീഴാതെ നിൽക്കുന്നു. നർമ്മത്തിന്റെ മേമ്പൊടിയോടെ പ്രത്യക്ഷപ്പെട്ട മഹാരാജപരസ്യങ്ങൾ പ്രേക്ഷകർ രണ്ടു കൈയ്യും നീട്ടി സ്വീകരിച്ചു.



---

കാണാൻ കണ്ണുള്ളവന് മുമ്പിൽ ആശയങ്ങൾ പട്ടിയുടെ രൂപത്തിലും വരും. നിപ്പർ എന്ന നായയുടെ കഥ വളരെ കൗതുകമുള്ള ഒരാശയത്തിന് ജന്മം നൽകി.

---

### ഓർമ്മയുണ്ടോ ആ തലയിടി?

2006 ലെ ലോകകപ്പ് ഫുട്ബോൾ കായികപ്രേമികളുടെ മനസ്സിൽ ഇന്നും ഒരാഘാതമായി നിൽക്കുന്നുണ്ട്. ഇവിടെ ഇടി കിട്ടിയത് മാർക്കോ മറ്റെരാസിക്കാണെങ്കിലും (Marco Materazzi) ആ ഇടിയെ മനോഹരമായ ഒരു ലോഗോയാക്കി പേറ്റന്റ് എടുത്തത് മറ്റൊരാൾ. എക്സ്ട്രാ ടൈമിന്റെ പത്തൊൻപതാം മിനിറ്റിൽ ഫ്രഞ്ച് ക്യാപ്ടൻ സിനദിൻ സിദാൻ (Zinedine Zidane) മറ്റെരാസിക്കു നേരെ നടന്നടുക്കുകയും അയാളുടെ നെഞ്ചിൽ തല കൊണ്ടിടിക്കുകയും ചെയ്തു. മറ്റെരാസി നിലം പതിച്ചു. ഈ കാഴ്ച ഒരാശയത്തിന് തിരി കൊളുത്തി. നോക്കണേ, ആശയം വരുന്ന വഴി!

### പാട്ട് കേൾക്കുന്ന പട്ടി

കാണാൻ കണ്ണുള്ളവന് മുമ്പിൽ ആശയങ്ങൾ പട്ടിയുടെ രൂപത്തിലും വരും. നിപ്പർ എന്ന നായയുടെ കഥ വളരെ കൗതുകമുള്ള ഒരാശയത്തിന് ജന്മം നൽകി. ഇംഗ്ലണ്ടിലെ ബ്രിസ്റ്റളിലാണ് സംഭവം. മാർക്ക് ഹെന്റി ബറോഡ് (Mark Henry Barraud) എന്ന സീനറി ഡിസൈനറുടെ പട്ടിയായിരുന്നു നിപ്പർ. ആളുകളുടെ പിൻകാലിൽ ഇറുക്കുന്ന ശീലമുള്ളതുകൊണ്ടാണ് അവന് ഈ പേര് കിട്ടിയത്. 1887 ൽ അവന്റെ യജമാനനായ മാർക്ക് മരണമടഞ്ഞു. അനാഥനായ നിപ്പറെ മാർക്കിന്റെ സഹോദരനും ചിത്രകാരനുമായ ഫ്രാൻസിസ് ബറോഡ് ലിവർപൂളിലേക്ക് കൊണ്ടുവരുന്നു. ലിവർപൂളിൽ നിപ്പർ ഒരത്ഭുതവുമായി പരിചയപ്പെടുന്നു. ഗ്രാമഫോണിന്റെ പൂർവ്വരൂപമായ ഫോണോഗ്രാഫിന്റെ കോളാമ്പിയിലൂടെ വരുന്ന ശബ്ദമാണ് നിപ്പറെ ആകർഷിച്ചത്. അവൻ ആ കോളാമ്പിയിലേക്ക് സാകൂതം നോക്കിയിരുന്നു. ഈ കാഴ്ച ഫ്രാൻസിസ് ബറോഡിനെ ചിന്തിപ്പിച്ചു. അദ്ദേഹം അതൊരു ചിത്രമായി വരച്ചു, ഹിസ് മാസ്റ്റേഴ്സ് വോയ്സ് എന്ന അടിക്കുറിപ്പോടെ.

ഫ്രാൻസിസ് ബറോഡ് (Francis Barraud) ഈ ചിത്രം എഡിസൺ ബെൽ കമ്പനിയിൽ അവതരിപ്പിച്ചു. കമ്പനി അധികൃതരുടെ പ്രതികരണം വളരെ നിരാശാജനകമായിരുന്നു. പട്ടികൾ ഫോണോഗ്രാഫ് കേൾക്കാറില്ല എന്നവർ പ്രതികരിച്ചു.1899 മെയ് 31ന് ഫ്രാൻസിസ് ബറോഡ് ഗ്രാമഫോൺ കമ്പനിയുടെ മെയ്ഡൻ ലെയ്ൻ ഓഫീസിലെത്തി. മാനേജർ വില്യം ബാരി ഓവൻ (William Barry Owen) ഒരു നിർദ്ദേശം മുന്നോട്ടുവച്ചു. ചിത്രത്തിലെ മെഷീൻ മാറ്റി തങ്ങൾ വിപണിയിലിറക്കിയ ബെർലിനർ ഡിസ്ക് ഗ്രാമഫോൺ വച്ച് മാറ്റി വരച്ചാൽ ചിത്രം വാങ്ങാം. ഫ്രാൻസിസ് സമ്മതിച്ചു. അദ്ദേഹം ചിത്രം മാറ്റിവരച്ചു. 1900 ജനുവരിയിൽ ആ ഗ്രാമഫോൺ കമ്പനിയുടെ പരസ്യത്തിലൂടെ മാലോകർ നിപ്പറെ കണ്ടു. പരസ്യവും അതിലെ ഇമേജും ഒരു വമ്പൻ ഹിറ്റ്. ●



**കെ.ആർ. മോഹൻദാസ്**
കോപ്പിറൈറ്റർ
mohanmenon999@gmail.com



# Dreams Take Wings at Darsana




# REPEATERS-2019-20

## *September Batch*

## NEET, AIIMS, AFMC, JIPMER

**Starting from September 2nd** — **ADMISSION CONTINUES**

**EMINENT AND EXPERIENCED FACULTIES FROM KOTA & KOTA TRAINED FACULTIES**

## NEET - UG TOPPERS 2019



628
PRAMITH L.



626
AISWARYA S KUMAR



621
INDU S.



620
ALAN TOM DARLEY



617
ABEL VARGHESE




Foundation classes for
**6, 7, 8, 9 & 10**
IIT/AIIMS + NTSE
+ Olympiad + KVPY +
Success in School Education

**HOSTEL FOR BOYS & GIRLS**

**GULF BATCH**
For 10th & +1 completed Gulf students.
Special coaching for +1 & +2 in NEET/JEE (Main) [July-August]

IIT-JEE / NEET-AIIMS ENTRANCE




Diligence for Excellence

**KOTTAYAM** 8547673001/2/9 | **THIRUVALLA** 8547673003/4

KATTAPPANA : 8547673006 | CHERTHALA : 8547673007
ADOOR : 8547673010 | PATHANAMTHITTA : 8547673008

*Online Registration :* www.darsanaacademy.com
*Director:* Fr. Thomas Puthussery CMI

# ആശാനേ തേങ്ങ കറക്ക് പൊട്ടിയോ? ഒരു പരസ്യ ചിന്ത

മിക്ക പരസ്യങ്ങളും ഉല്പന്നങ്ങൾക്കുവേണ്ടി നിലകൊള്ളുന്ന കാഴ്ചയാണ് ഇന്ന് കാണുന്നത്. ഉല്പന്നത്തിന്റെ വിശേഷണമല്ല ഉല്പന്നം ഉപഭോക്താവിന് എന്തു നൽകുന്നു എന്നതാണ് പരസ്യം വ്യക്തമാക്കേണ്ടത്. ഇതാണ് പരസ്യ തന്ത്രത്തിൽ അടിസ്ഥാനമാക്കേണ്ടത്.

ഏറ്റവും വിജയിച്ച നൂറ് പരസ്യചിത്രങ്ങൾ എനിക്കുതരൂ മൂന്നു വർഷം കൊണ്ട് പഠിക്കേണ്ട വസ്തുതകൾ മൂന്നു ദിവസം കൊണ്ട് ഞാൻ പഠിക്കാം എന്ന് ബെൽജിയത്തിൽ നിന്നും എത്തിയ ഒരു സോഷ്യോളജിസ്റ്റ് പറഞ്ഞതായി പ്രമുഖ പരസ്യ നിർമ്മാതാവ് പ്രഹ്ലാദ് കാക്കർ ഒരിക്കൽ എഴുതിയിരുന്നു. ഏറ്റവും മികച്ച പരസ്യ ചിത്രങ്ങളെയല്ല ഏറ്റവും വിജയിച്ച പരസ്യചിത്രങ്ങളെയാണ് അയാൾ ആവശ്യപ്പെട്ടത്.

പരസ്യം ഇന്നൊരു കരുത്തുറ്റ സാമൂഹ്യ ഉപകരണമാണ്. സമൂഹത്തെ കേവലം പ്രതിഫലിപ്പിക്കുകയാണ് അത് ചെയ്യുന്നത്.

1644 ഏപ്രിൽ മാസത്തിൽ ദി ഡിവൈൻ റൈറ്റ് ഓഫ് ചർച്ച് (The Divine Right of Church) എന്ന പുസ്തകത്തെ കുറിച്ചുള്ള പരസ്യമാണ് ലോകത്തിലെ ആദ്യത്തെ പരസ്യമായി കണക്കാക്കുന്നത്. ഇംഗ്ലണ്ടിലെ ഒരു ചെറിയ ന്യൂസ് പേപ്പറിലാണ് ഈ പരസ്യം പ്രത്യക്ഷപ്പെട്ടത്.

19–ാം നൂറ്റാണ്ടിന്റെ ആരംഭത്തോടെ പരസ്യങ്ങൾക്ക് പ്രചാരം കിട്ടാൻ തുടങ്ങി. കച്ചവടം ലോകത്തെ ഭരിക്കാൻ തുടങ്ങിയത് അതിനു ശേഷമായിരുന്നു. പരസ്യമെഴുത്ത് ഇന്നൊരു കലയായി രൂപാന്തരപ്പെട്ടിട്ടുണ്ട്. അമേരിക്കയിൽ പത്രപ്രവർത്തനം പഠിപ്പിക്കുന്ന സ്ഥാപനങ്ങൾ പരസ്യമെഴുത്തിൽ പരിശീലനം നൽകാൻ തുടങ്ങിയതോടെയാണ് പരസ്യമെഴുത്ത് പരിശീലനം ഒരു പാഠ്യവിഷയമായി മാറിയത്. പരസ്യങ്ങൾ കഴിയുന്നത്ര ആകർഷകമാക്കുക, ഉചിതമായ ചിത്രങ്ങൾ പരസ്യത്തോടൊപ്പം ചേർക്കുക, ഉല്പന്നത്തിന്റെ ഗുണങ്ങൾ സാമാന്യ ജനങ്ങൾക്ക് സുഗമമായ ഭാഷയിലൂടെ അവതരിപ്പിക്കുക മുതലായ കാര്യങ്ങളാണ് അന്ന് പഠിപ്പിച്ചിരുന്നത്.

ചെണ്ടകൊട്ടി അറിയിക്കുക എന്നതായിരുന്നു ആദ്യകാല പരസ്യത്തിന്റെ രൂപം. ഇന്ത്യയിലും ഈജിപ്റ്റിലും ഈ രീതിയാണ് ഉപയോഗിച്ചിരുന്നത്. പാപ്പറസ്സ് എന്ന ചെടിയിൽ നിന്നും കടലാസ് നിർമ്മാണം ആരംഭിച്ചതോടെ കടലാസ്സും അതിന്റെ ഭാഗമായി.

കമ്പനിയുടെ ഉല്പന്നത്തിന്റെ വില്പന കൂട്ടുക എന്നതാണ് പരസ്യത്തിന്റെ ലക്ഷ്യം. പരസ്യത്തിന്റെ നിർമ്മാണം സങ്കീർണ്ണമായ പണിയാണ്. ഉല്പന്നത്തേക്കാൾ പ്രയോക്താവിനെ ഊന്നിവേണം പരസ്യം നിർമ്മിക്കാൻ. എന്നാൽ, മിക്ക പരസ്യങ്ങളും ഉല്പന്നങ്ങൾക്കുവേണ്ടി നിലകൊള്ളുന്ന കാഴ്ചയാണ് ഇന്ന് കാണുന്നത്. ഉല്പന്നത്തിന്റെ വിശേഷണമല്ല ഉല്പന്നം ഉപഭോക്താവിന് എന്തു നൽകുന്നു എന്നതാണ് പരസ്യം വ്യക്തമാക്കേണ്ടത്. ഇതാണ് പരസ്യ തന്ത്രത്തിൽ അടിസ്ഥാനമാക്കേണ്ടത്. പരസ്യങ്ങൾ യഥാർത്ഥ്യാധിഷ്ഠിതമാകുന്നതിനു വേണ്ടി, ഉപയോക്ത പ്രേരണകൾ മനസ്സിലാക്കുന്നതിനു വേണ്ടി പഠനങ്ങൾ നടക്കേണ്ടതുണ്ട്. അതുപോലെ തന്നെ ഉപഭോക്താവിന്റെ വാങ്ങൽ പ്രക്രിയയുടെ പ്രത്യേകതയും മനസ്സിലാക്കണം. ഇതിനായി പഠനങ്ങൾ അത്യാവശ്യമാണ്. അപ്പോൾ മനസ്സിന്റെ ജാലകങ്ങൾ തുറന്നുവരും. അപ്പോൾ ഒരു പക്ഷി അവരുടെ ഉള്ളിലിരുന്ന് കുറുകും. അടച്ചിട്ട ചിന്തയുടെ പുറത്തേക്ക് വാക്ക് ചിറകടിച്ചാർത്തു വിളിക്കും, അട്ടർലി–ബട്ടർലി.

പരസ്യത്തിന്റെ ലക്ഷ്യങ്ങളെ വാക്കുകൾക്കു പകരം വിഷ്വലുകളിലൂടെ പ്രേക്ഷകരിലേക്ക് സംവേദിക്കുന്നതാണ് പരസ്യരംഗത്തെ ചക്രവർത്തി

യായ അലിക് പദംസിയുടെ രീതി. ഹെൽമെറ്റിന്റെ ഉപയോഗം സൂചിപ്പിക്കാനായി അദ്ദേഹം അവതരിപ്പിക്കുന്നത് ഒരു മേശമേൽ വെച്ച രണ്ടു തേങ്ങകളെയാണ്. അതിൽ ഒന്നിനെ ഹെൽമെറ്റുകൊണ്ട് മൂടി സുരക്ഷിതമാക്കി. പിന്നീട് അവയെ ചുറ്റികകൊണ്ടടിച്ചു. ഹെൽമെറ്റുകൊണ്ട് മൂടിയത് സുരക്ഷിതമായിരുന്നു. മറ്റേതാകട്ടെ തകർന്ന് തരിപ്പണമായി.

''ഹെൽമറ്റ് ധരിക്കൂ സുരക്ഷിതരാകൂ'' എന്ന വാചകമടിയൊന്നും അയാൾ നടത്തുന്നില്ല. പലപ്പോഴും നമ്മുടെ കാഴ്ചകൾ ഇത്തരം ഒരു പരിമിതിയുടെ വൃത്തത്തിലാണ്. കാഴ്ചയുടെ ഈ അപൂർണ്ണതയിൽ നിന്ന് മാറിനിന്നു നോക്കുമ്പോഴാണ് അതിന്റെ യഥാർത്ഥ ശക്തി മനസ്സിലാവുകയുള്ളൂ. ഇങ്ങനെ വരുമ്പോൾ ശംഖിന്റെ ഓംകാരം പോലെ ഓരോ പരസ്യവും ഉപഭോക്താക്കളോട് സംവദിക്കും. അവരോട് വിശ്വസ്തത പുലർത്തും.

പരസ്യം എഴുതുന്ന ആൾ ശ്രദ്ധിക്കേണ്ട കാര്യം പുറം കൗതുകങ്ങളിൽ മനസ്സ് കുരുങ്ങരുതെന്നാണ്. ശംഖിന്റെ ബാഹ്യസൗന്ദര്യമല്ല, അതിന്റെ

---

പരസ്യത്തിന്റെ നിർമ്മാണത്തിലെ മറ്റൊരു അപകടമാണ് നമുക്ക് ഏറ്റവും എളുപ്പത്തിൽ ഓർത്തെടുക്കാൻ പറ്റാവുന്നവയെ ഉപയോഗിക്കുക എന്നത്. ഇതിനെ ലഭ്യതാ പക്ഷപാതം എന്നാണ് വിശേഷിപ്പിക്കുക.

---

ഓംകാരമാണ് പ്രധാനം. പല പരസ്യങ്ങളും ശ്രദ്ധിച്ചാൽ മനസ്സിലാകും, പുറം സൗന്ദര്യങ്ങളിൽ മുങ്ങി ഉള്ളിലെ സത്യത്തെ കാണാതെ പോകുന്നതാണ് ഇവയുടെ പരാജയമെന്ന്.

തങ്ങളുടെ ഉപഭോക്താക്കളോട് വിശ്വസ്തത പുലർത്തുന്ന ഉല്പന്നം മാത്രം വിപണിയിൽ എത്തിക്കുക എന്നതാണ് നിർമ്മാതാക്കൾ ഇതിനായി ചെയ്യേണ്ടത്. എന്നാൽ ആഗോള ഭീമന്മാരായ കൊക്കോകോള പോലെയുള്ള കമ്പനികൾ ഇതിനു നേരെ വിപരീതമായാണ് കാര്യങ്ങൾ ചെയ്യുന്നത്. കൊക്കോകോള എന്നാൽ കാർബൺഡയോക്സൈഡ് കടത്തിവിട്ട നിറവും മധുരവുമുള്ള ജലം മാത്രമാണ്. എന്നിട്ടും പരസ്യത്തിന്റെ തള്ളിച്ചയിൽ ആരോഗ്യത്തിന്റെ റിസ്ക് വകവെ



Jus Divinum Regiminis Ecclesiastici:
OR,
THE DIVINE RIGHT
OF
Church-Government,
Asserted and evidenced by the holy
SCRIPTURES:
According to the Light whereof (besides many particulars mentioned after the PREFACE)
1. The Nature of a Divine Right is delineated.
2. The Church-government which is of Divine Right is described.
3. This Description in the severall branches of it is explained and confirmed.
4. The Divine Right of Ecclesiasticall Censures, Officers, and Ruling Assemblies is manifested.
In all which it is apparent, That
The Presbyteriall Government, by Preaching and Ruling Presbyters, in Congregationall, Clasicall and Synodall Assemblies, may lay the truest claim to a Divine Right, according to the SCRIPTURES.
The second Edition corrected and augmented in many places: with a brief Reply to Certain Queries against the Ministry of England; and an Alphabeticall Table to the whole annexed.
By sundry Ministers of CHRIST within the City of LONDON.
AMBROS. de fide ad GRATIAN. li. 1. cap. 4.
London, Printed by J.T. for Joseph Hunscot and George Calvert, and are to be sold at the Stationers Hall, and at the Golden Fleece in the Old Change. 1647.

യ്ക്കാതെ നാം അത് കുടിക്കുന്നു. ശീതളപാനീയം വിപണനം ചെയ്യാനായി ധാരാളം 'ഫൺ' ഉപയോഗപ്പെടുത്തുകയാണ് കമ്പനികൾ ചെയ്യുന്നത്. ഇതുമൂലം ഉല്പന്നം വിശേഷപ്പെട്ടതാണെന്ന് ജനത്തിനു തോന്നും. ഈ രീതിയിലൂടെയാണ് ഇത്തരം ഉല്പന്നങ്ങൾ വില്പനക്ക് തയ്യാറാക്കുന്നത്.

പരസ്യത്തിന്റെ നിർമ്മാണത്തിലെ മറ്റൊരു അപകടമാണ് നമുക്ക് ഏറ്റവും എളുപ്പത്തിൽ ഓർത്തെടുക്കാൻ പറ്റാവുന്നവയെ ഉപയോഗിക്കുക എന്നത്. ഇതിനെ ലഭ്യതാ പക്ഷപാതം എന്നാണ് വിശേഷിപ്പിക്കുക.

നാം ഏറെ നാടകീയത ആഗ്രഹിക്കുന്നു. വർണ്ണ ശബളമായ അലങ്കാരങ്ങൾ ഏറെയുള്ള പരസ്യങ്ങൾക്കാണ് സാധ്യത എന്ന് പല പരസ്യ എഴുത്തുകാരും കരുതുന്നു. അവരത് സാധ്യമായ എല്ലാ ഇടങ്ങളിലും ഉപയോഗിക്കുന്നു. അവയതിന് ചേർന്നാലും ഇല്ലെങ്കിലും.

മറ്റൊന്ന് ആവർത്തനത്തിലെ കളിയാണ്. ഒരു കാര്യം പലവട്ടം ആവർത്തിച്ചാൽ അത് നമ്മുടെ മനസ്സിൽ കല്ലിൽ കൊത്തിയപോലെ പതിയും എന്ന വിശ്വാസമാണ്. ആവർത്തിക്കുന്നത് സത്യമായിക്കൊള്ളണമെന്നില്ല. നാസികൾ 'ജൂതർ' എന്ന പ്രശ്നത്തെ അങ്ങനെയാണ് ശത്രുപക്ഷത്തു നിർത്തിയത്. പലപ്രാവശ്യം കേൾക്കുമ്പോൾ അതൊരു പ്രശ്നമാണല്ലോ എന്ന് ജനം ചിന്തി






കൊക്കോകോള ഒരു പഴയകാല പരസ്യചിത്രം

ക്കാൻ തുടങ്ങും. ഇക്കഴിഞ്ഞ ലോക്സഭ തെരഞ്ഞെടുപ്പിൽ അത്തരമൊരു തന്ത്രമാണ് ചില രാഷ്ട്രീയ പാർട്ടികൾ പയറ്റിയത്.

പരസ്യരംഗത്തെ മറ്റൊരു രീതിയാണ് കഥമെനയുക എന്നത്. ഈ ലോകത്തെ വിവരിക്കാൻ നമ്മൾ ആദ്യം ഉപയോഗിച്ചത് കഥകളാണ്. പിന്നീടാണ് ശാസ്ത്രീയമായി ചിന്തിക്കാൻ തുടങ്ങിയത്.

'രാജാവ് മരിച്ചു പിന്നെ രാജ്ഞിയും'

'രാജാവ് മരിച്ചു ദുഃഖം താങ്ങാനാവാതെ രാജ്ഞിയും'

ഇങ്ങനെ എഴുതിയാൽ ഇതിൽ ഏതാണ് നാം മനസ്സിൽ സൂക്ഷിക്കുക? രണ്ടാമത്തെ കഥയായിരിക്കും. ഈ തന്ത്രമാണ് പരസ്യത്തിലും ഉപയോഗിക്കുന്നത്. വസ്തുവിന്റെ ഉപയോഗത്തിലും ഗുണമേന്മയിലും ശ്രദ്ധ കേന്ദ്രീകരിക്കേണ്ടതിനു പകരം അതിനെ ചുറ്റിപ്പറ്റി ഒരു കഥ മെനഞ്ഞെടുക്കുന്നു.

''തേങ്ങ കറക്ക് പൊട്ടീട്ടാ'' എന്ന പരസ്യം പോലെ.

ഇഷ്ടംകൊണ്ടുള്ള പക്ഷപാതം തിരിച്ചറിയുക അത്ര ബുദ്ധിമുട്ടുള്ള കാര്യമല്ല. എന്നിട്ടും നാം വീണ്ടും വീണ്ടും അതിന് ഇരയാകുന്നു. നമുക്ക് ഒരാളെ എത്രക്ക് ഇഷ്ടമാകുന്നുവോ അത്രക്ക് നാം അയാൾ പറയുന്നത് അനുസരിക്കുന്നു.

ബ്രാൻഡ് അംബാസിഡർമാരുടെ വരവ് ഇവിടെ നിന്നാണ്. മറ്റുള്ളവരെ നാം ഇഷ്ടപ്പെടുന്നതിന് മൂന്നു കാരണങ്ങൾ ഉണ്ടെന്ന് പറയപ്പെടുന്നു. അതിൽ ആദ്യ കാരണം ഇവർ സൗന്ദര്യമുള്ളവർ ആണ് എന്നതാണ്. രണ്ടാമത്തേത് ഇവരുടെ വ്യക്തിത്വം നമ്മുടേതുമായി ഒത്തുപോകുന്നതാണ് എന്നതാണ്. മൂന്നാമത്തേത് അവർക്ക് നമ്മെ ഇഷ്ടമാണെന്ന് നമുക്കു തോന്നുന്നു എന്നതാണ്. പരസ്യങ്ങളിലെല്ലാം സൗന്ദര്യമുള്ളവരെ മാത്രം ഉപയോഗിക്കുന്നതിന്റെ കാരണവും ഇതുതന്നെ. ഇതുകൊണ്ടുതന്നെയാണ് പരസ്യങ്ങളിൽ മോഡലുകൾ ധാരാളമായി പ്രത്യക്ഷപ്പെടുന്നത്. ഗ്ലാമർ നിറഞ്ഞ ഒരു മേഖലയാണിത്.

പ്രശസ്ത വ്യക്തികളുമായി ബ്രാൻഡിനെ ബന്ധപ്പെടുത്തുമ്പോൾ ആ ബ്രാൻഡിനെ ഇഷ്ടപ്പെടാൻ ജനങ്ങൾക്ക് മാനസികമായ പ്രചോദനം ഇതുവഴി ലഭിക്കുന്നു. കോടികളുടെ പ്രതിഫലമാണ് ഇതിനായി പല താരങ്ങളും വാങ്ങുന്നത്. നിങ്ങൾ ഒരു വ്യക്തിയെ ഇഷ്ടപ്പെട്ടാൽ ആൾ വില്ക്കുന്ന വസ്തുക്കളും ഇഷ്ടപ്പെടാനുള്ള സാധ്യതയാണ് ഇവിടെ ഉപയോഗപ്പെടുത്തുന്നത്. ബ്രാൻഡ് അംബാസിഡർമാരുടെ വ്യക്തിത്വമാണ് ഇതുവഴി ബ്രാൻഡിന് ലഭിക്കുക. കൂടുതൽ ഗ്ലാമർ താരങ്ങളെ കൊണ്ടുവന്നാൽ ഉൽപന്നത്തിന് കൂടുതൽ ഗ്ലാമർ ലഭിക്കും എന്ന് ചുരുക്കം. എന്നാൽ ഈ ഇഷ്ടം കൊണ്ടുള്ള പക്ഷപാതം തിരിച്ചറിയാനും എളുപ്പമാണ്.

പുതിയതായി തുടങ്ങിയ ഒരു കേശവർദ്ധിനിയുടെ പരസ്യത്തിൽ മുപ്പതുകാരിവന്ന് ഇതാണ് എന്റെ മുടിയുടെ രഹസ്യം എന്നു പറയുമ്പോൾ നാം ചിരിച്ച് മണ്ണുകപ്പും. ആ ഉല്പന്നം ഇറങ്ങുന്നതിന് എത്രയോ മുമ്പുതന്നെ അവരുടെ മുടി തഴച്ച് വളരാൻ തുടങ്ങിയതല്ലേ. അവർ പറയുന്നത് നുണയായിരിക്കും എന്ന് ഉപയോഗിക്കുന്നവർക്കും ഇന്നറിയാം. ഇതൊക്കെയാണെങ്കിലും ഒരു ഇമേജ് ബിൽഡിങ് ഇവിടെ നടക്കുന്നുണ്ട് എന്നതും സത്യമാണ്. ഉല്പന്നവുമായി ബന്ധപ്പെട്ട ഒരു ഓർമ്മ മനസ്സിൽ സ്ഥാപിക്കുക എന്നതാണ് പരസ്യത്തിന്റെ ലക്ഷ്യം. വർഷങ്ങൾക്ക് മുമ്പ് ഇന്നസെന്റ് ''ഇവനല്ലെ വീഡിയോൺ'' എന്ന് തൃശൂർ സ്ലാങ്ങിൽ പറഞ്ഞത് ഇപ്പോഴും ഓർമ്മയിലുണ്ട്.

സ്പോർട്ട്സ് താരങ്ങളും സെലിബ്രിറ്റികളും അംബാസിഡർമാരാകാറുണ്ട്. താരങ്ങൾ തോൽക്കാൻ തുടങ്ങുമ്പോൾ ബ്രാൻഡ് വിറക്കാൻ തുടങ്ങും. ശ്രീശാന്ത് തന്നെ ഉദാഹരണം. പരസ്യങ്ങളിൽ അതിസുന്ദരന്മാരെയും അതിസുന്ദരികളെയും ഉപയോഗിക്കുന്നതിനു പകരം എന്നെയും നിങ്ങളെയും പോലെയുള്ളവരെ ഉൾപ്പെടുത്തിയാൽ പരസ്യം കൂടുതൽ ജനകീയമാകില്ലേ?

പരസ്യങ്ങളിൽ അത്തരക്കാരെയും ഉപയോഗിക്കാറുണ്ട്. തന്നെപ്പോലെ എന്നത് എത്രക്ക് കൂടുതൽ തോന്നിപ്പിക്കാൻ കഴിയുമോ പരസ്യം അത്രയും കൂടുതൽ മെച്ചമാകുന്നു. വില്പനയുടെ ലോകത്ത് സാർവ്വത്രികമായി ഉപയോഗിക്കുന്ന ഒരു വിദ്യയാണ് 'ഇമിറ്റേറ്റിങ്' പ്രതിഫലിപ്പിക്കുക എന്നത്. ഇവിടെ വില്പനക്കാരൻ ചെയ്യുക ഉപഭോക്താവിന്റെ ഭാഷ, മുഖഭാവം, ചേഷ്ടകൾ എന്നിവ പകർത്താൻ ശ്രമിക്കുകയാണ്. ഉപഭോക്താവ്, തലചൊറിഞ്ഞ് സാവധാനത്തിൽ സംസാരിക്കുന്നതെങ്കിൽ വില്പനക്കാരനും ഇടക്കിടെ തലചൊറിയുക, ഉപഭോക്താവിന് ഇത് ഇഷ്ടമാകും എന്നാണ് പഠനങ്ങൾ പറയുന്നത്. ഈയിടെ പുറത്തിറങ്ങിയ പങ്കജകസ്തൂരിയുടെ പരസ്യങ്ങൾ അത്തരത്തിലുള്ളതാണ്. എന്നാൽ അമിതാഭിനയം, അമിതമായ മേക്കപ്പ് എന്നിവ പരാജയം വിളിച്ചുവരുത്തും. ബജറ്റിൽ അതിസുന്ദരന്മാർക്കായി വമ്പൻ തുക നീക്കിവെക്കാൻ കഴിയാത്തവർക്ക്, ഈ രീതി അവലംബിക്കാം. ഓർക്കുക, മോഡലിന്റെ സൗന്ദര്യമല്ല ഉല്പന്നമാണ് നാം വിൽക്കുന്നത്.

18-ാം നൂറ്റാണ്ടിൽ ബംഗാളിൽ നിന്നും പ്രസിദ്ധീകരിച്ച ദി ബംഗാൾ ഗസറ്റായിരുന്നു ഇന്ത്യയിലെ ആദ്യ ദിനപത്രം. ഇതിൽ ഇനം തിരിച്ചുള്ള പരസ്യങ്ങൾ ഉണ്ടായിരുന്നതായി പറയപ്പെടുന്നു. കാലം മാറി പരസ്യത്തിന്റെ രൂപത്തിലും ഭാവത്തിലും വലിയ മാറ്റമാണ് ഉണ്ടായത്. പരസ്യത്തിന്റെ സത്യസന്ധത ഇന്ന് വലിയ തോതിൽ ചോദ്യം ചെയ്യപ്പെടുന്നുണ്ട്. വർഷം തോറും ഇത്തരം പരാതികളിൽ നടപടി എടുക്കപ്പെടുന്നുവെങ്കിലും ഇത്തരം പരസ്യങ്ങളുടെ സംഖ്യ കൂടിക്കൂടിവരുന്നു.

സന്യാസിമാർ പോലും നുണകളുടെ പ്രചാരകരായി മാറുന്ന ഇക്കാലത്ത് ഉല്പാദകർ തങ്ങളുടെ ഉല്പന്നങ്ങളോട് വിശ്വസ്തത പുലർത്തിയില്ലെങ്കിൽ പരസ്യത്തിന്റെ കൗശല വിദ്യകൊണ്ടൊന്നും ദീർഘകാലം നിലനിൽക്കാൻ കഴിയുകയില്ല. എത്ര വലിയ പരസ്യ സൃഷ്ടാക്കൾ വിചാരിച്ചാലും മോശം ഉല്പന്നത്തെ സ്ഥിരമായി നിലനിർത്താൻ കഴിയില്ല. ●



**ബോബൻ കൊള്ളന്നൂർ**
bobankollannur@gmail.com




*ദിനപത്രങ്ങളിൽ പ്രസിദ്ധീകരിച്ച ശ്രദ്ധേയമായ എഡിറ്റോറിയലുകളുടെ സംഗ്രഹം.*

ദീപിക ഓഗസ്റ്റ് 01, 2019

## വിദ്യാഭ്യാസ നയം: എന്തിനീ തിടുക്കം?

രാജ്യത്തെ വിദ്യാഭ്യാസ മേഖലയിൽ ദൂരവ്യാപകമായ പ്രത്യാഘാതങ്ങളുളവാക്കുന്ന പുതിയ ദേശീയ വിദ്യാഭ്യാസ നയത്തെക്കുറിച്ചു വലിയ ആശങ്കയാണുള്ളത്. എന്നാൽ ഇക്കാര്യത്തിൽ വിശദമായ പഠനത്തിനോ അഭിപ്രായ രൂപവത്ക്കരണത്തിനോ കേന്ദ്രസർക്കാർ തയാറാവുന്നില്ല. സാർവത്രിക വിദ്യാഭ്യാസം ഉറപ്പാക്കുന്നതും നമ്മുടെ രാജ്യത്തെ ഒരു ചലനാത്മക സമൂഹമാക്കി പരിപോഷിപ്പിക്കുന്നതുമായ ഭാരത കേന്ദ്രീകൃത വിദ്യാഭ്യാസ സമ്പ്രദായമാണ് ദേശീയ വിദ്യാഭ്യാസ നയം 2018 വിഭാവനം ചെയ്യുന്നതെന്നു നയത്തിന്റെ ദർശനം എന്ന പേരിൽ ആമുഖ ഭാഗത്ത് എഴുതിവച്ചിരിക്കുന്നു. വിദ്യാഭ്യാസം കൺകറന്റ് ലിസ്റ്റിൽപെട്ട വിഷയമാണ്. കേന്ദ്രസർക്കാരിനും സംസ്ഥാന സർക്കാരിനും ഇക്കാര്യത്തിൽ നിയമനിർമ്മാണത്തിനും നയരൂപവത്കരണത്തിനും അധികാരാവകാശങ്ങളുണ്ട്. വൈവിദ്ധ്യത്തിലെ ഏകത്വമാണ് ഇന്ത്യയുടെ മുഖമുദ്ര. അതു കാത്തുസൂക്ഷിക്കാനാവശ്യമായ മാർഗനിർദേശങ്ങൾ നമ്മുടെ ഭരണഘടനയിലുണ്ട്. എന്നാൽ ഇപ്പോഴത്തെ വിദ്യാഭ്യാസനയം ഭരണഘടനാവകാശങ്ങളെപ്പോലും ചോദ്യം ചെയ്യുന്നു. സ്ക്കൂൾ വിദ്യാഭ്യാസരംഗത്തും ഉന്നതവിദ്യാഭ്യാസരംഗത്തും അടിസ്ഥാനപരവും സമഗ്രവുമായ മാറ്റം വേണമെന്നാണു നയത്തിൽ പറയുന്നത്. യൂറോ സെൻട്രിക് ആയ നമ്മുടെ വിദ്യാഭ്യാസ സമ്പ്രദായം മാറണമെന്നും യൂറോപ്പിന്റേതല്ലാത്ത വിജ്ഞാനമാതൃകകൾ സ്വാഗതം ചെയ്യപ്പെടണമെന്നും നിർദേശമുണ്ടായി. എന്നാൽ ഭരണഘടനാ മൂല്യങ്ങളിൽ അധിഷ്ഠിതമായ വിദ്യാഭ്യാസ സമ്പ്രദായത്തിൽ നിന്നു പിന്നോക്കം പോകാനിടയാകരുത്.

പുതിയനയം ഭാവി ഇന്ത്യയിലെ വിദ്യാർത്ഥികൾക്കും അദ്ധ്യാപകർക്കും എന്തു പ്രയോജനം ചെയ്യുമെന്നതാണു പ്രധാനം. കേരളം പോലെ വിദ്യാഭ്യാസരംഗത്തു മുൻപന്തിയിൽ നിൽക്കുന്ന സംസ്ഥാനത്തുനിന്നുള്ള വിദഗ്ധരുടെയോ വിദ്യാഭ്യാസ ഏജൻസികളുടെയോ അഭിപ്രായം തേടിയിട്ടില്ല. നയം പ്രാബല്യത്തിൽ കൊണ്ടുവരുന്നതിനു മുമ്പ് അഭിപ്രായ സമന്വയം അത്യന്താപേക്ഷിതമാണ്.

---

മാതൃഭൂമി ഓഗസ്റ്റ് 02, 2019

## റോഡിലെ നിയമലംഘനത്തിന് തടയിടാൻ

വളരാത്ത റോഡുകൾ, പെരുകുന്ന വാഹനങ്ങൾ എത്ര അപകടങ്ങൾ കണ്ടാലും അറുതിയില്ലാത്ത നിയമലംഘനങ്ങൾ ഇന്ത്യൻ റോഡുകൾപോലെ മത്സരയോട്ടം മൂലം മരണം സംഭവിക്കുന്ന മറ്റൊരിടം ലോകത്തുണ്ടാകില്ല. ഈ ദുരവസ്ഥയ്ക്ക് തടയിടാൻ കർശനമായ നടപടികളുമായി മുന്നോട്ടുവരുകയാണ് പാർലമെന്റ് പാസാക്കിയ പുതിയ മോട്ടോർവാഹന ഭേദഗതി നിയമം. നിയമലംഘനങ്ങൾക്കുള്ള പിഴശിക്ഷ കുത്തനെ ഉയരുമെന്നതാണ് വാഹനമോടിക്കുന്നവരെ ബാധിക്കുന്ന പ്രധാന പ്രശ്നം. സുരക്ഷിതമായി വാഹനമോടിക്കുവാനുള്ള അവകാശത്തെ ഹനിക്കുന്ന രീതിയിൽ അക്രമാസക്തമായി വാഹനമോടിക്കുന്നതിനു തടയിടാനും മാറ്റം അനിവാര്യമാണ്. ആയുഷ്ക്കാല നികുതിയടച്ച് വാഹനവുമായി റോഡിലിറങ്ങുന്നവരുടെ അവകാശമാണ് നല്ല റോഡുകളും പിഴവില്ലാത്ത വാഹനങ്ങളും. അപകടങ്ങളിൽ ഡ്രൈവർമാർ മാത്രമല്ല റോഡുനിർമ്മാണത്തിൽ വീഴ്ചവരുത്തിയ കരാറുകാരനും വാഹനനിർമ്മാണത്തിൽ പിഴവുവരുത്തിയ വാഹന നിർമ്മാതാക്കളും കുടുങ്ങുമെന്നതും സ്വാഗതാർഹമായ പരിഷ്കാരമാണ്. അപകടങ്ങളിൽപ്പെട്ടവർക്കുള്ള നഷ്ടപരിഹാരത്തുക ഉയർത്തിയതും രക്ഷാപ്രവർത്തനങ്ങളിൽ ഏർപ്പെടുന്നവർക്ക് നിയമസഹായം ഏർപ്പെടുത്തിയതും ശ്രദ്ധേയമായ മാറ്റങ്ങളാണ്. ഓൺലൈൻ ടാക്സി സേവനദാതാക്കൾ ഇനി സംസ്ഥാനസർക്കാരിൽനിന്ന് ലൈസൻസ് എടുക്കേണ്ടതുണ്ട്. ഇത് സംസ്ഥാനങ്ങൾക്ക് ഗുണകരവും വരുമാനമുണ്ടാക്കുന്നതുമാണ്.

---

മംഗളം ഓഗസ്റ്റ് 03, 2019

## ഈ അധികഭാരം എന്തിന്?

കൊടും പ്രളയത്തിൽ തകർന്നടിഞ്ഞ കേരളം തിരിച്ചുവരവിനായി പരിശ്രമിക്കുന്നതിനിടയിൽ പലവിധ പാഴ്ചെലവുകൾ ഒന്നിനു പിന്നാലെ ഒന്നായി എടുത്തു കേരളീയരുടെ തലയിൽ വച്ചുതരികയാണ് സർക്കാർ. പ്രളയം വരുത്തിവച്ച ദുരിതത്തിൽ നിന്ന് കരകയറാൻ 30,000കോടി രൂപ വേണമെന്നാണ് സർക്കാരിന്റെ കണക്കുകൂട്ടൽ ഈ വലിയ തുക ഒറ്റയ്ക്ക് കണ്ടെത്തുകയെന്നത് സർക്കാരിന് ഒറ്റയ്ക്ക് സാധിക്കില്ല എന്നിരിക്കെ മുഖ്യമന്ത്രിയുടെ ദുരിതാശ്വാസനിധിയിലേക്ക് ലോകമെമ്പാടുമുള്ള ആളുകൾ തങ്ങൾക്കാവുന്ന വിധം സംഭാവന നൽകിയിരുന്നു. ഇതൊന്നും പോരാതെ പ്രളയബാധിതരിൽ നിന്നടക്കം പ്രളയസെസ് ഈടാക്കി കേരളപുനരുദ്ധാരണത്തിന് പണം കണ്ടെത്താനുള്ള ശ്രമത്തിലാണ്. കേരളത്തെക്കാൾ മികച്ച സാമ്പത്തികാവസ്ഥയുള്ള സംസ്ഥാനങ്ങളാണ് നമ്മുടെ അയൽക്കാരായിട്ടുള്ളത്. അവിടെ കേരളം ഇപ്പോൾ നേരിടുന്നതുപോലെയുള്ള ദുരന്തത്തെ മറികടക്കേണ്ട സാഹചര്യവുമില്ല. വിശദീകരണം എന്തായാലും സംസ്ഥാനത്തിനു മേൽ അധികഭാരം അടിച്ചേൽപിക്കുന്ന നീക്കം സർക്കാർ നടത്താൻ പാടില്ലായിരുന്നു.

മലയാള മനോരമ ഓഗസ്റ്റ് 05, 2019

## റോഡിൽ പൊലിയരുത് ഒരു ജീവനും

രാജ്യം അഭിമുഖീകരിക്കുന്ന ഏറ്റവും കൊടിയ വിപത്തായി വാഹനാപകടങ്ങളുടെ എണ്ണം പെരുകിവരുമ്പോഴും നാം അതിനു വേണ്ടത്ര ഗൗരവം നൽകുന്നുണ്ടോ എന്നു സംശയമാണ്. കർശന നിയമങ്ങൾകൊണ്ടു മാത്രമേ അപകടങ്ങൾക്കു തടയിടാനാവൂ എന്നതിൽ തർക്കമില്ല. ആംബുലൻസ് അടക്കമുള്ള അത്യാവശ്യ വാഹനങ്ങൾക്ക് സൈഡ് നൽകിയില്ലെങ്കിൽ പിഴ ചുമത്തുന്നതടക്കം റോഡുകളിലെ നിയമലംഘനത്തിനു കർശന നടപടികൾ നിർദ്ദേശിക്കുന്ന മോട്ടോർ വാഹന നിയമഭേദഗതി ബിൽ ഏറെ പ്രതീക്ഷ നൽകുന്നു. റോഡുകളിൽ വാഹനങ്ങൾക്കൊപ്പം ഒരു സംസ്കാരവും സഞ്ചരിക്കുന്നുണ്ടെന്ന യാഥാർത്ഥ്യം ഉൾക്കൊണ്ടേ തീരൂ. വാഹനവേഗത്തിലും മറ്റു വാഹനങ്ങളിൽ സഞ്ചരിക്കുന്നവരോടുള്ള സമീപനത്തിലുമൊക്കെ തെളിയേണ്ടത് ഈ ഗതാഗത സംസ്കാരമാണെങ്കിലും പലപ്പോഴും അതിനുപകരം കിരാതത്വമാണു നമ്മുടെ നിരത്തുകളിൽ അഴിഞ്ഞാടുന്നത്. ഇത്തരക്കാർക്കു കടിഞ്ഞാണിടാനാണു പുതിയ ബിൽ ലക്ഷ്യമിടിക്കുന്നത്. കാലാവധി പൂർത്തിയായ സാധാരണ ലൈസൻസ് പുതുക്കാനുള്ള സമയപരിധി ഒരു വർഷമാക്കി വർദ്ധിപ്പിക്കാനും ഭാരവാഹനങ്ങൾ ഓടിക്കാനുള്ള ലൈസൻസ് അഞ്ചുവർഷത്തിലൊരിക്കൽ പുതുക്കാനും അപകടത്തിൽപെടുന്നവർക്കു ചികിത്സ ഉൾപ്പെടെയുള്ള അടിയന്തിര സഹായം ലഭ്യമാക്കുന്നവർക്ക് സംരക്ഷണത്തിനും ബില്ലിൽ വ്യവസ്ഥയുണ്ട്. യാത്രാസുരക്ഷയ്ക്കു ജീവന്റെ വിലയുണ്ടെന്ന തിരിച്ചറിവോടെ വാഹനമോടിക്കാം. വണ്ടിയോടിക്കുമ്പോൾ ഹെൽമറ്റും സീറ്റ്ബെൽറ്റും ഉപയോഗിക്കുന്നതിലും വാഹനവേഗം നിയന്ത്രിക്കുന്നതിലും തുടങ്ങാം നമ്മുടെ ജാഗ്രത.

---

മാതൃഭൂമി ഓഗസ്റ്റ്15, 2019

## സ്വതന്ത്രമാകാത്ത അറിവ് പ്രളയത്തെക്കാൾ ഭയാനകം

നമ്മുടെ ജനതയിൽ വലിയൊരുവിഭാഗം പ്രളയദുരിതത്തിൽ അകപ്പെട്ടുകിടക്കുന്ന സന്ദർഭത്തിൽ സ്വാതന്ത്ര്യത്തിന്റെ മഹത്വം ഉയർത്തിപ്പിടിക്കുക എന്നത് അതിജീവനത്തിനായുള്ള പോരാട്ടത്തിൽ അണിനിരക്കൽ തന്നെയാണ്. എന്നാൽ തുടർച്ചയായി രണ്ടാം വർഷവും നമ്മുടെ സംസ്ഥാനം അഭിമുഖീകരിക്കുന്ന ഈ ദുരിത സന്ദർഭത്തിൽ അതിന്റെ കാരണങ്ങളിലേയ്ക്ക് ചൂഴ്ന്നിറങ്ങാനും നാം തയ്യാറാകേണ്ടതുണ്ട്. ഉരുൾപൊട്ടിയും മണ്ണിടിഞ്ഞും മഴദുരന്തങ്ങൾ ആവർത്തിക്കുമ്പോൾ നമ്മുടെതന്നെ മൂന്നു പ്രധാന പഠനകേന്ദ്രങ്ങൾ നൽകിയ മുന്നറിയിപ്പുകളെക്കുറിച്ചാണത്. ഭൗമശാസ്ത്ര പഠനകേന്ദ്രം പഞ്ചായത്ത് അടിസ്ഥാനത്തിൽ ദുരന്തസാധ്യത നിർണ്ണയിച്ച് അടയാളപ്പെടുത്തുക മാത്രമല്ല അത് ജനങ്ങളെ അറിയിക്കുകയും വേണമെന്ന് നിർദ്ദേശിച്ചിരുന്നു. കുന്നിടിക്കലും നീർത്തടം നികത്തലും തോന്നുംപടി പാടില്ല. സാമൂഹിക പരിസ്ഥിതി ഓഡിറ്റ് നടത്തിയശേഷം മാത്രമേ ഏതു നിർമ്മാണ പ്രവർത്തനത്തിനും അനുമതി കൊടുക്കാവൂ എന്ന് ശുപാർശ ചെയ്തിരുന്നു.

മനുഷ്യജീവിതം ഒരു മഹത്തായ ബാധ്യതയാണ് ആ ബാധ്യത നിറവേറ്റുന്നതിനുള്ള പൂർണ്ണസ്വാതന്ത്ര്യം എല്ലാ മനുഷ്യർക്കും ഉണ്ടായിരിക്കണം. അവരവരുടെ ബുദ്ധിക്കും പ്രാപ്തിക്കും അധ്വാനത്തിനും അനുസരിച്ചുള്ള ഫലം, യാതൊരു തടസ്സവും കൂടാതെ ആർക്കും അനുഭവിക്കാൻ സാധിക്കണം. അതിനെ കുറയ്ക്കുവാനോ ഇല്ലാതാക്കുവാനോ നശിപ്പിക്കുവാനോ ഉള്ള ആചാര സമ്പ്രദായങ്ങളോ നിബന്ധനകളോ മനുഷ്യവർഗത്തിന്റെ അഭിവൃദ്ധിക്ക് പറ്റാത്തതാണ് അവയെ അകറ്റണം. സ്വതന്ത്രമാകാത്ത ഇരുട്ടിൽ നിർത്തിയ അറിവുകൾ പ്രളയത്തെക്കാൾ മാരകമായ ഫലങ്ങളുണ്ടാക്കും. മനുഷ്യാന്തസ്സിനെ അത് കളങ്കപ്പെടുത്തും. സത്യത്തെ നമുക്ക് നിർഭയമായി നേരിടാം. പ്രളയവും ആവശ്യപ്പെടുന്ന സത്യസന്ധത അതാണ്.

---

ദേശാഭിമാനി ഓഗസ്റ്റ് 21, 2019

## ആഗോള സമ്പദ്‌വ്യവസ്ഥ വീണ്ടും മാന്ദ്യത്തിലേക്ക്

ഒരു പതിറ്റാണ്ടപ്പുറം 2008ൽ ആരംഭിച്ച വൻ സാമ്പത്തികത്തകർച്ചയിൽ നിന്ന് കരകയറും മുമ്പ് ആഗോള സാമ്പത്തികലോകം വീണ്ടും മാന്ദ്യത്തിന്റെ പിടിയിലേക്ക്. പ്രമുഖ ധനകാര്യ ബിസിനസ് മാധ്യമങ്ങളിലും മറ്റു മാധ്യമങ്ങളിലും ലോകം മറ്റൊരു സാമ്പത്തിക മാന്ദ്യത്തിൽ അമരാൻ പോകുന്നുവെന്ന റിപ്പോർട്ടുകൾ നിറയുകയാണ്. ചൈന-അമേരിക്ക വ്യാപാരയുദ്ധമാണ് വീണ്ടും സാമ്പത്തിക മാന്ദ്യത്തിലേക്ക് നയിക്കുന്ന മുഖ്യകാരണം. ഓഹരിവിപണികളിലും കടപ്പത്ര വിപണികളിലും അടിക്കടിയുണ്ടാകുന്ന തകർച്ച, ബാങ്കുകൾ പലിശനിരക്ക് കുറയ്ക്കുന്നത്, കയറ്റുമതി വർദ്ധിപ്പിക്കാൻ ലക്ഷ്യമിട്ട് കറൻസികളുടെ വിനിമയനിരക്ക് കുറയ്ക്കുന്നത് എന്നിവ വരാൻ പോകുന്ന തകർച്ചയുടെ മണിമുഴക്കങ്ങളായി വിലയിരുത്തപ്പെടുന്നു. സാമ്പത്തിക സഹകരണത്തിനും വികസനത്തിനുമുള്ള സംഘടന (ഒഇസിഡി) അന്താരാഷ്ട്ര നാണയനിധി, ലോകബാങ്ക് എന്നിവയെല്ലാം അടുത്ത വർഷവും ലോകസാമ്പത്തിക വളർച്ച ഇടിയുമെന്നു പ്രഖ്യാപിച്ചതും ഗൗരവമുള്ള സംഗതിയാണ്. ഇത്തരം സാഹചര്യത്തിൽ ഗവൺമെന്റുകളുടെ പൊതുമുതൽമുടക്ക് വർദ്ധിപ്പിച്ച് തൊഴിലും വരുമാനവും കൂട്ടി സമ്പദ്‌വ്യവസ്ഥയെ ചലിപ്പിക്കുകയാണ് വേണ്ടത്.

# ശേഷം
# പത്ര വിശേഷം

*വിസ്മയങ്ങൾ വേണ്ടുവോളം ഒരുക്കിയ പ്രസിദ്ധീകരണങ്ങളുടെ വിടവാങ്ങലുകൾ! പത്രലോകത്തെ ഒളിയമ്പുകൾ! പത്രസ്ഥാപനങ്ങളിലെ ഇടനാഴികളിൽ രൂപം കൊണ്ട കൊടുങ്കാറ്റുകൾ! കടലാസ് യുദ്ധങ്ങൾ! ഉഗ്രപ്രതാപികളായ പത്രാധിപന്മാരുടെ വീരകഥകൾ, കുതികാൽ വെട്ടൽ, പിടിച്ചടക്കൽ, പകപോക്കൽ എല്ലാം അനാവരണം ചെയ്യുന്ന പരമ്പര.*



പോൾ വെങ്ങോല

# ഇതാ ഒരു മാണിക്യം

## ശശികല സിനിമ ദ്വൈവാരിക – തുടർച്ച

തമിഴ് ഫീൽഡിനേക്കാൾ കൂടുതൽ മലയാളചിത്രങ്ങളിൽ പ്രവൃത്തിക്കാനാണ് മാണിക്യത്തിന് താൽപര്യം. തമിഴിലെ ദുരഹങ്കാരത്തോടാണ് മാണിക്യത്തിന് വെറുപ്പ്. മലയാള താരങ്ങൾ അഡ്ജസ്റ്റ് ചെയ്യും. കരുണയും കാണിക്കും. മാണിക്യം എടുത്തുപറഞ്ഞു. ഏറ്റവും പ്രധാനം തമിഴിലെ ഉത്തരവാദിത്വം തന്നെ.

1964 ജനുവരി 14 -നാണ് മാണിക്യം മദ്രാസ് തുറമുഖത്ത് കപ്പലിറങ്ങിയത്. ഒരു പൊങ്കൽ പണ്ടികയുടെ അന്ന് ആന്റമാൻസിൽ നിന്നും അഞ്ച് ദിവസം കൊണ്ടാണ് ബംഗാൾ ഉൾക്കടൽ മുറിച്ചുകടന്ന് അയാൾ സ്വന്തം മണ്ണിൽ കാൽ കുത്തിയത്. അവിടന്നാണ് അയാളുടെ സിനിമാ ജീവിതത്തിന്റെ ചരിത്രം തുടങ്ങുന്നത്.

അതുവരെ ആന്റമാൻ സെൻട്രൽ ഗവൺമെന്റിന്റെ ട്രാൻസ്പോർട്ടിലെ ഒരു തൊഴിയാളിയായിരുന്നു. ഇനിയും പിന്നോട്ട് ചിന്തിച്ചാൽ ഏഴുവയസ്സിൽ നിന്നും ആരംഭിക്കേണ്ടിയിരിക്കുന്നു. അഞ്ചാം ക്ലാസ്സ് വരെയെ മാണിക്യം പഠിച്ചിട്ടുള്ളു.

പഠിക്കുമ്പോൾ തന്നെ ആ ഏഴുവയസ്സുകാരൻ അടുത്തുള്ള ഒരു തയ്യൽക്കടയിൽ വച്ച് സൂചിയും നൂലുമെടുത്ത് തുന്നാൻ തുടങ്ങിയിരുന്നു. ഇന്ന് 43 വയസ്സുണ്ട്. ഭാര്യയും രണ്ട് ആൺകുട്ടികളുമായി കോടംബാക്കത്ത് ആർ. കെ ലാബിന്റെ പിന്നിലെ ഒരു ചെറിയ വാടക വീട്ടിൽ കഴിയുന്നു.

എല്ലാവരോടും ഭവ്യതയോടെ ബഹുമാനപുരസരം ചിരിച്ച മുഖത്തോടെമാത്രം പെരുമാറുന്ന മാണിക്യത്തോട് കിള്ളിക്കിള്ളി ഓരോന്നും ചോദിച്ചപ്പോഴാണ് ഒരു സംശയം ഉണ്ടായത്. എതുക്ക് സാർ ഇതെല്ലാം ഇവ്വളുവ് ഡീറ്റൈലാ കേക്കറിങ്കോ..? പത്രികൈയാളർ കേക്കറമാതിരി.

മാണിക്യത്തെപ്പറ്റി യാരാവത് പത്രികൈയില്

എഴുതിയിരിയ്ക്ക ഇതുവരേയ്ക്കും..?

എന്റെ ചോദ്യം കേട്ടപ്പോൾ വലിയ ഫലിതം കേട്ടതുപോലെയാണ് മാണിക്യം പൊട്ടിച്ചിരിച്ചത്.

നിങ്കെ എന്നാങ്കോ ശോല്ലറത് എങ്കളെപ്പറ്റി പത്രികയിൽ എഴുതവാ..? ചീഫിങ്കളെപ്പറ്റിക്കൂടെ എഴുതറതല്ല... അപ്പറം താനാ എങ്കളെപ്പറ്റി.?

ഇത്രയും നീണ്ടകാലം സിനിമയിൽ പ്രവൃത്തിച്ചിട്ട് എന്തുനേടിയെന്ന് ഞാൻ ചോദിച്ചു. നിരാശയുടെ നിറം മാറ്റമാണ് ആ മുഖത്ത് ആദ്യം കണ്ടത്. എന്തുനേടാൻ..? കുടിച്ചും കുടിക്കാതേയും ഇന്നും കഴിയുന്നു.

നിങ്ങൾക്ക് യൂണിയൻ ഉണ്ടല്ലോ? അതൊന്നും അത്ര കാര്യമുള്ള കാര്യമല്ലെന്നാണ് മാണിക്യത്തിന്റെ അനുഭവം. എന്റെ കാര്യം വിട്. ഇവിടത്തെ ചീഫുകളിൽ ആരാ സമ്പന്നരായിട്ടുള്ളത് എന്ന് മാണിക്യം ചോദിച്ചപ്പോഴാണ് ഞാനും അത് ചിന്തിച്ചത്.

അനേക വർഷങ്ങളായി ലക്ഷങ്ങളുടെ വസ്ത്രം വെട്ടിത്തയിച്ചു തള്ളിയ ചീഫ് കോസ്റ്റ്യൂമേഴ്സിനെപ്പറ്റി തിരക്കി. മാണിക്യം പറഞ്ഞത് വളരെ ശരിയാണ്. ഒന്നോ, രണ്ടോ പേരൊഴികെ എല്ലാം കണക്കാണ്. പെട്രോൾ തീരുമ്പോൾ വണ്ടി നിൽക്കുന്നതുപോലെയാണ് പണിയില്ലെങ്കിൽ പട്ടിണിയാണിന്നും. എന്താ അങ്ങിനെ..? സിനിമയല്ലേ, എന്തെങ്കിലും ക്ലിക്കുകൾ കാണും. ഒന്നു ചീഞ്ഞാലാണല്ലോ മറ്റൊന്നിന് വളമാകുക. എന്തായാലും കെ. എസ് ഗോപാലകൃഷ്ണന്റെ കുറത്തി മകൻ എന്ന ചിത്രത്തിലാണ് മാണിക്യം ആദ്യം ജോലി ചെയ്തത്. തുടർന്ന് എത്രയോ തമിഴ് ചിത്രങ്ങൾ..! കെ. പി കൊട്ടാരക്കരയുടെ മധുര സ്വപ്നം ആണ് ആദ്യത്തെ മലയാള ചിത്രം. ഇതുവരെ 16 മലയാള ചിത്രങ്ങളായി. ഇതിൽ രണ്ടെണ്ണത്തിൽ ചീഫായും പ്രവർത്തിച്ചു.

മാണിക്യം തന്റെ അനുഭവങ്ങളിലേക്ക് കടന്നു. തമിഴ് ഫീൽഡിനേക്കാൾ കൂടുതൽ മലയാളചിത്രങ്ങളിൽ പ്രവൃത്തിക്കാനാണ് മാണിക്യത്തിന് താൽപര്യം. തമിഴിലെ ദുരഹങ്കാരത്തോടാണ് മാണിക്യത്തിന് വെറുപ്പ്. മലയാള താരങ്ങൾ അഡ്ജസ്റ്റ് ചെയ്യും. കരുണയും കാണിക്കും. മാണിക്യം എടുത്തുപറഞ്ഞു. ഏറ്റവും പ്രധാനം തമിഴിലെ ഉത്തരവാദിത്വം തന്നെ. അതിൽ തന്നെ ഭാരം കൂടിയത് താരങ്ങളുടെ പൊരുൾ സൂക്ഷിപ്പാണ്. ചില അമ്മമാർകൾ വിലപിടിച്ച ആഭരണങ്ങൾ സൂക്ഷിക്കാനേൽപ്പിക്കും. ചിലർ വില കൂടിയ വാച്ച് തുടങ്ങിയവയെല്ലാം ഏൽപ്പിക്കും. എന്തെങ്കിലും കൈപ്പിഴ പറ്റാമോ? മതിപ്പുകെട്ടുപോകില്ലേ.

ഏറ്റവും തലവേദന അപ്രധാന കഥാപാത്രങ്ങൾ വരുമ്പോഴാണ്. ഇങ്ങനെ ഒരു കഥാപാത്രം കഥയിലുണ്ടെന്നുതന്നെ അപ്പോഴാണറിയുക. ഇയാൾക്ക് ഒരു പാന്റും ഷർട്ടും വേഗം കൊടുത്ത് അയക്കുക. ഷോട്ട് റെഡി സംവിധായകൻ പറയും. പിന്നെ ഒരുതപ്പിവാരലാണ്. കയ്യിൽ തടഞ്ഞത് എടുത്തുനോക്കുമ്പോൾ ഏതോ പടത്തിൽ അബ്ബാസിന് തയിച്ചതാകും. അണിയാൻ വന്നു നിൽക്കുമ്പോഴാണ് വിരപോലെ മെലിഞ്ഞു നിൽക്കുന്ന പുതുമുഖ താരത്തെ ശ്രദ്ധിക്കുന്നത്. അവിടെയാണ് അഡ്ജസ്റ്റുമെന്റ് കടുകട്ടിയിൽ നടക്കുന്നത്.

ഓർക്കാപ്പുറത്ത് ചിലപ്പോൾ സെറ്റിലേക്ക് വിളിക്കും. ചെന്നുനോക്കുമ്പോൾ ഡയറക്ടറും പ്രൊഡ്യൂസറും തന്നെ വെയിറ്റ് ചെയ്യുകയാണ്. അടുത്തുതന്നെ പുതുമുഖതാരമായ ഒരു യുവതിയും കണ്ടെന്നിരി




മാണിക്യം അവളേയും കൂട്ടി മുറിയിൽ വരും. പെട്ടിതുറന്ന് ചിലതെല്ലാം തെരഞ്ഞെടുക്കുമ്പോഴേയ്ക്കും അവൾ സാരിയും ജാക്കറ്റും അഴിച്ചുകഴിയും. ഡ്രസ്സുമായി തിരിയുന്ന മാണിക്യം ചിലപ്പോൾ ഞെട്ടിപ്പോകും.

ക്കും. അടുത്ത സീനിൽ ഇവൾക്കൊരു ഡ്രസ്സ് വേണം. നല്ല സെക്സിയായിരിക്കണം. ഒരു മണിക്കൂറിനുള്ളിൽ ഡ്രസ്സ് ഉടുപ്പിച്ചു കാണിക്കണം. - ഡയറക്ടർ.

ദാ മാണിക്യം - നല്ല ജിമ്മ് ജിമ്മായിരിക്കണം. എന്നാ... പാര്... എല്ലാം നല്ലാ തെരിയണം. ഇരിക്കറുതേ ഒരേ ഒരു സെക്സി റോൾ. ഇതു താൻ. പബ്ലിസിറ്റിക്ക് നല്ല സ്റ്റിൽ എല്ലാം എടുക്കണം. പാത്ത് ശെയ്... പ്രൊഡ്യൂസർ.

എന്നാ സാർ, ഡ്രസ് എടുക്കാമേ എപ്പടി സെക്സ് പണ്ണറത്...? എന്ന് മാണിക്യം ചോദിക്കാറില്ല. ചോദിച്ചിട്ട് കാര്യവുമില്ല. അവിടേയും അഡ്ജസ്റ്റ്മെന്റിന് തിളക്കം കൂടുന്നു. വലിയ കഥകളിപ്പെട്ടിപോലത്തെ കോസ്റ്റ്യും ട്രങ്കിലെ പഴയ ഡ്രസ്സുകളിലായിരിക്കും അകക്കണ്ണ് പറന്നു നടക്കുന്നത്. ഷീലാമ്മാവുത് പോതും. ഇല്ലെന്നാ ജയഭാരതി അമ്മാവുത്. ഓ, പോനാ പടത്തിലെ ഉണ്ണിമേരി അമ്മാവുത് ഇരിക്കമേ..? അത് പോതും.

മാണിക്യം അവളേയും കൂട്ടി മുറിയിൽ വരും. പെട്ടിതുറന്ന് ചിലതെല്ലാം തെരഞ്ഞെടുക്കുമ്പോഴേയ്ക്കും അവൾ സാരിയും ജാക്കറ്റും അഴിച്ചുകഴിയും. ഡ്രസ്സുമായി തിരിയുന്ന മാണിക്യങ്ങൾ ചിലപ്പോൾ ഞെട്ടിപ്പോകും. സെക്സ്

ബോംബാവാൻ വന്നിരിക്കുന്ന ആ യുവസുന്ദരിയുടെ മാറിടം വളരെ ശുഷ്ക്കിച്ചിരിക്കുന്നതായിരിക്കും. സെക്സിന്റെ രണ്ടാം ഭാഗമായ പിന്നാപ്പുറം വയസ്സായ കന്നുകാലിയുടെ ഊര പോലെ ഒട്ടിയിരിക്കും. ചില പെണ്ണുങ്ങൾ അങ്ങിനെയാണെന്നാണ് മാണിക്യം പറയുന്നത്. കൈയ്യും കാലും കൊഴുത്തുരുണ്ടും ഓമനത്വമുള്ള മുഖവും കാണും. മറ്റൊന്നുമുണ്ടാകില്ല. അവിടെയാണ് പഞ്ഞിയും സ്പോഞ്ചും പുട്ടിനു തേങ്ങ പോലെ അത്യാവശ്യമാകുന്നത്. മുന്നിലും പിന്നിലും ഞങ്ങൾ തന്നെ ഇതൊക്കെ കുത്തിനിറച്ച് രുപപ്പെടുത്തിയെടുക്കണം.

അങ്ങിനെ കാര്യമായൊന്നും സമ്പാദിക്കാനാകാതെ, എന്നാൽ ചിട്ടയനുസരിച്ച് പ്രവൃത്തിക്കുന്ന യന്ത്രം കണക്കെ മാണിക്യം അണിയറയിൽ പണിയെടുക്കുന്നു; വർഷങ്ങളായി യാതൊരു ചീത്തപ്പേരും കേൾപ്പിക്കാതെ കൃത്യനിഷ്ഠ കൈവിടാതെ വികാരങ്ങൾക്കടിമപ്പെടാതെ.

നമ്മുടെ നായികാ താരങ്ങളെയെല്ലാം നിങ്ങൾ തന്നെയാണോ ഡ്രസ്സ് ധരിപ്പിക്കുന്നത്..? ഞാൻ ചോദിച്ചു. ചിലരൊക്കെ തോഴിമാരെക്കൊണ്ട് ഇടീയ്ക്കും. മിക്കവാറുമൊക്കെ ഞങ്ങൾ തന്നെ അണിയിയ്ക്കും.

അങ്ങിനെ കാര്യമായൊന്നും സമ്പാദിക്കാനാകാതെ, എന്നാൽ ചിട്ടയനുസരിച്ച് പ്രവൃത്തിക്കുന്ന യന്ത്രം കണക്കെ മാണിക്യം അണിയറയിൽ പണിയെടുക്കുന്നു; വർഷങ്ങളായി യാതൊരു ചീത്തപ്പേരും കേൾപ്പിക്കാതെ, കൃത്യനിഷ്ഠ കൈവിടാതെ, വികാരങ്ങൾക്കടിമപ്പെടാതെ.







കുറെ നല്ല ചിത്രങ്ങൾക്ക് ചീഫായിട്ട് ജോലിയെടുക്കണമെന്നാണ് മാണിക്യത്തിന്റെ ഏറ്റവും വലിയ ആഗ്രഹം. ഒരിക്കൽപ്പോലും വിലപിടിച്ച വസ്ത്രങ്ങൾ ഉപയോഗിക്കാൻ മോഹമില്ലാത്ത – 'വസ്ത്രാലങ്കാരം മാണിക്യ'ത്തിനു നല്ലതുവരട്ടെ!

ഇതുപോലെ നാമറിയാത്ത എത്രയെത്ര മാണിക്യങ്ങൾ..! കുപ്പയിലെ മാണിക്യങ്ങൾ....! ഈ സിനിമാ ചന്തയിൽ വിലയറിയാതെ..! തൂക്കമറിയാതെ...!

പോൾ വെങ്ങോല എന്ന സിനിമാ നടൻ, കഥാകൃത്ത്, പത്രാധിപർ... മാണിക്യത്തെപ്പോലെ അധികമൊന്നും അറിയപ്പെടാത്ത സിനിമയുടെ പിന്നിൽ പ്രവൃത്തിക്കുന്ന ഒട്ടേറെപ്പേരെ ശശികല മാസികയിലൂടെ പരിചയപ്പെടുത്തിയിട്ടുണ്ട്. പല സിനിമാ പ്രസിദ്ധീകരണങ്ങളിലും വെള്ളിത്തിരയിൽ മിന്നിത്തിളങ്ങി നിൽക്കുന്നവരെ മാത്രമേ കണ്ടതായി നടിക്കാറുള്ളു എന്നതാണ് സത്യം. ●



ജോഷി ജോർജ്
joshygeorgecartoonist@gmail.com



# അദ്ധ്യാപനം – ഉത്തരവാദിത്വമുള്ള തൊഴിൽ

അദ്ധ്യാപനം, സാമീപ്യം, ഇടപെടൽ വിദ്യാർത്ഥികൾക്ക് പ്രചോദനമായി തീരണം. കളികളിലൂടെ, പ്രവർത്തനങ്ങളിലൂടെ, ഭാവനകളിലൂടെ മെല്ലെ അവരെ അറിവിന്റെ ലോകം മനസ്സിലാക്കി കൊടുത്ത്, പഠിക്കുവാനുള്ള താൽപര്യം ഉണർത്തി കഴിവുള്ളവരാക്കുക എന്നത് തികച്ചും അദ്ധ്യാപകൻ എന്ന നിലയിൽ പ്രശംസനീയവും പുണ്യവുമാണ്. വിദ്യാർത്ഥികളെ ഉത്തമ പൗരന്മാരായി വളർത്തിയെടുക്കുകയും വിദ്യാഭ്യാസത്തിനു അർഹനാക്കുകയും ചെയ്യുന്ന അദ്ധ്യാപകകലയുടെ ഉടമകളാകുന്ന അദ്ധ്യാപക കരിയറിനെ കുറിച്ചാണ് ഈ ലക്കം പ്രതിപാദിക്കുന്നത്.

മഹാരാഷ്ട്രയിൽ അധ:കൃതരുടെ വിമോചനത്തിനായി നിരന്തരം ഇടപെട്ട വ്യക്തിയായിരുന്നു സാവിത്രി ഫൂലെ. അക്കാലത്ത് സ്ത്രീകളുടെ വിദ്യാഭ്യാസത്തിനായും ഉന്നതിയ്ക്കായും അവർ പോരാടി. 9 വയസ്സുള്ളപ്പോൾ 13കാരനായ ജ്യോതിറാവു ഫൂലെയുമായുള്ള വിവാഹം 1840ൽ നടന്നു. ജ്യോതിറാവുവിന്റെ പ്രോത്സാഹനം നിമിത്തം സ്ക്കൂൾ വിദ്യാഭ്യാസം പൂർത്തീകരിച്ച് അവർ അദ്ധ്യാപികയായി. ഇന്ത്യയിലെ ആദ്യ വനിത അദ്ധ്യാപിക എന്ന ബഹുമതി സാവിത്രി ഫൂലയ്ക്കാണ്.

1848ൽ ബുധവാർ പേട്ടയിലെ ദിഡെവാഡയിൽ വിദ്യാഭ്യാസം ചെയ്യാൻ അവകാശമില്ലാതിരുന്ന, സമൂഹം വിലക്കേർപ്പെടുത്തിയിരുന്ന ചമാർ, മഹർ, മാംഗ് എന്നീ വിഭാഗങ്ങൾക്കായി സാവിത്രി ഫൂലെ സ്വന്തമായി സ്ക്കൂൾ ആരംഭിച്ചു. സാമ്പത്തിക കാരണങ്ങളാൽ പിന്നീട് അവർക്ക് സ്ക്കൂൾ പൂട്ടേണ്ടി വന്നു. 1851ൽ പെൺകുട്ടികൾക്കായി ഒരു സ്ക്കൂൾ തുറന്നു. എട്ടു പെൺകുട്ടികളെ വച്ച് ആരംഭിച്ച ഈ സ്ക്കൂൾ പെട്ടെന്നുതന്നെ വിപുലമായി പ്രവർത്തനമാരംഭിച്ചു. രാജ്യത്ത് ആദ്യ വനിത സ്ക്കൂൾ തുടങ്ങിയത് സാവിത്രി ഫൂലെയാണ്. 1873ൽ ഭർത്താവ് ജ്യോതിറാവു ഫൂലെ രൂപം നൽകിയ സത്യശോധക് സമാജിന്റെ നേതൃത്വത്തിൽ പെൺകുട്ടികളുടെ വിദ്യാഭ്യാസം മാത്രമല്ല, വിധവാ വിവാഹം, വിധവകളുടെ മക്കൾക്കായി അനാഥാലയങ്ങൾ എന്നിവയും ആരംഭിച്ചു.

സ്ത്രീകൾ വീടിനു പുറത്തിനങ്ങുന്നതുപോലും കടുത്ത അപമാനമായി കണ്ടിരുന്ന അക്കാലത്ത് യാഥാസ്ഥിതികരിൽ നിന്ന് കടുത്ത എതിർപ്പ് ഇവർ നേരിട്ടു. ഇവയെല്ലാം സധൈര്യം അതിജീവിച്ചു മുന്നേറി. 1852ൽ ബ്രിട്ടീഷ് ഗവൺമെന്റ് സാവിത്രി ഫൂലയെ വിദ്യാഭ്യാസരംഗത്ത് ചെയ്ത പ്രവർത്തനങ്ങൾക്ക് നന്ദി സൂചകമായി 'മികച്ച അദ്ധ്യാപിക' ആയി പ്രഖ്യാപിക്കപ്പെട്ടു.

ഇന്ത്യയിൽ പ്ലേഗ് പിടിച്ചപ്പോൾ ആ പ്രദേശങ്ങളിൽ ചെന്ന് രോഗികളെ സന്ദർശിക്കുകയും

അവരെ ആശുപത്രിയിൽ എത്തിച്ച് രോഗം ഭേദമാകുംവരെ പരിചരിക്കുകയും ചെയ്തു. അങ്ങനെ രോഗം പിടിപെട്ടാണ് 1897 മാർച്ച് 10ന് സാവിത്രി ഫൂലെ അന്തരിച്ചത്. സ്വാതന്ത്ര്യം കിട്ടുന്നതിന് മുമ്പ് ഇന്ത്യയിൽ വളരെയേറെ നവോത്ഥാന പ്രസ്ഥാനങ്ങൾക്ക് രൂപം കൊടുക്കുകയും മുന്നിൽ നിന്ന് പ്രവർത്തിക്കുകയും ചെയ്തു. സാവിത്രി ഫൂലെ വിദ്യാഭ്യാസത്തിനും അദ്ധ്യാപനത്തിനും നൽകിയ സംഭാവനകൾ മാതൃകാപരവും എക്കാലവും ഓർത്തിരിക്കുന്നതും ആണ്. മരണാനന്തര ബഹുമതിയായി മഹാരാഷ്ട്ര സർക്കാർ പൂനെ സർവകലാശാലക്കു 2014ൽ സാവിത്രിബായ് ഫൂലെ പൂനെ സർവകലാശാല എന്ന് പുനർനാമകരണം ചെയ്യുകയുണ്ടായി.

സ്പെഷ്യൽ എഡ്യൂക്കേഷൻ മേഖലയിൽ വളരെയേറെ ക്ഷമയും കരുതലും സ്നേഹവും വേണ്ടതാണ്. ആനി സള്ളിവനെപ്പോലെയുള്ള അദ്ധ്യാപകരെ നാം ഓർത്തു പോകുകയാണ്.

വിദ്യാർത്ഥികളെ ഉത്തമ പൗരന്മാരായി വളർത്തിയെടുക്കുകയും വിദ്യാഭ്യാസത്തിനു അർഹരാക്കുകയും ചെയ്യുന്ന അദ്ധ്യാപകകലയുടെ ഉടമകളാകുന്ന അദ്ധ്യാപക കരിയറിനെ കുറിച്ചാണ് ഈ ലക്കം പ്രതിപാദിക്കുന്നത്. B.C.561ൽ ആദ്യ സ്വകാര്യ അദ്ധ്യാപകനായ കൺഫ്യൂഷ്യസ്, ചരിത്രത്തിന്റെ ഏടുകളിൽ സ്ഥാനം പിടിച്ച ആനി സള്ളിവൻ, 2019ൽ ഗ്ലോബൽ ടീച്ചർ അവാർഡ് നേടിയ കെനിയൻ അദ്ധ്യാപകൻ പീറ്റർ റ്റാബിച്ചി, അദ്ധ്യാപക ദിനത്തിനു മാതൃകയായ ഡോ.സർവ്വേപ്പള്ളി രാധാകൃഷ്ണൻ, എഴുതിയാൽ തീരാത്ത മാതൃകകളായ മറ്റു അദ്ധ്യാപക വ്യക്തിത്വങ്ങളെയും ഇവിടെ സ്മരിക്കുന്നതും മാതൃകയാക്കാവുന്നതുമാണ്. സെപ്തംബർ 5 അദ്ധ്യാപകദിനമായി രാജ്യമെങ്ങും ഓരോ വർഷവും ആചരിക്കുമ്പോൾ ഗുരുസ്മരണയ്ക്കു പ്രസക്തി ഏറിവരുന്നുണ്ട്. ഓരോ കാലഘട്ടത്തിലും അദ്ധ്യാപകവൃത്തിക്ക് അതിന്റേതായ വെല്ലുവിളികളുണ്ട്. അതിനെയൊക്കെ നേരിട്ടു വിദ്യാഭ്യാസം കാലഘട്ടത്തിനു അനുസരിച്ച് മാറ്റങ്ങൾ വരുത്താറുണ്ട്. മാറ്റങ്ങൾ അനിവാര്യമായി വന്നില്ലെങ്കിൽ നമ്മുടെ വിദ്യാഭ്യാസം കാലഹരണപ്പെട്ടു പോകുകയും വിദ്യാർത്ഥികൾ പ്രയോജനരഹിതരായി മാറുകയും തലമുറയും രാജ്യവും പ്രവർത്തനരഹിതരാകുകയും ചെയ്യും. അതിനാൽ നല്ല അദ്ധ്യാപകർ ഓരോ കാലഘട്ടത്തിലും ഉണ്ടാകേണ്ടതുണ്ട്.

അദ്ധ്യാപനം നല്ലൊരു കരിയറാണ്. വിവിധ മേഖലകളുണ്ട്.

### 1.പ്രീ-സ്ക്കൂൾ/നേഴ്സറിട്രെയിനിങ്ങ് - മോണ്ടിസോറി ട്രെയിനിംഗ്

നേഴ്സറിടീച്ചർട്രെയിനിങ്ങ്(NTT), പ്രൈമറിടീച്ചർ ട്രെയിനിങ്ങ് (PTT), ഡിപ്ലോമ ഇൻ എജ്യൂക്കേഷൻ (DED) എന്നിവയാണ്. മോണ്ടിസോറി ട്രെയിനിംഗ് മെച്ചപ്പെട്ടതാണ്. നേഴ്സറി കോഴ്സുകൾക്ക് മിനിമം പത്താംക്ലാസ്സ് അല്ലെങ്കിൽ പ്ലസ്ടു 50% മാർക്കോടെ പാസ്സായിരിക്കണം. കാലാവധി 1-2 വർഷം.

### 2. പ്രൈമറി സ്ക്കൂൾ ട്രെയിനിങ്ങ്

ഡിപ്ലോമ ഇൻ എലമെന്ററി ടീച്ചർ എഡ്യൂക്കേഷൻ പ്രോഗ്രാം (D.El.ED), ബാച്ചിലർ ഓഫ് എലമെന്ററി എഡ്യൂക്കേഷൻ (B.El.ED) അല്ലെങ്കിൽ നാലുവർഷത്തെ ഇന്റഗ്രേറ്റഡ് പ്രൊഫഷണൽ പ്രോഗ്രാമുകളുടെ കോഴ്സുകൾ പൂർത്തിയാക്കിയാൽ പ്രൈമറി സ്ക്കൂൾ അദ്ധ്യാപകനായി യോഗ്യത നേടാവുന്നതാണ്.

യോഗ്യത - പ്ലസ്ടു 50% മാർക്കോടെ പാസ്സായിരിക്കണം.

### 3. സെക്കണ്ടറി/ സീനിയർ സെക്കണ്ടറി സ്ക്കൂൾ ട്രെയിനിങ്ങ്

സെക്കണ്ടറി സ്ക്കൂൾ വിദ്യാർത്ഥികളെ പഠിപ്പിക്കുവാൻ യോഗ്യത നേടുന്ന ട്രെയ്ൻഡ് ഗ്രാജുവേറ്റ് ടീച്ചർ (TGT) പ്രോഗ്രാമിനു ചേരാവുന്നതാണ്. സീനിയർ സെക്കണ്ടറി അദ്ധ്യാപനത്തിനു പോസ്റ്റ് ഗ്രാജുവേറ്റ് ട്രെയിനിങ്ങ് ഇൻ എജ്യുക്കേഷൻ (PGT) നേടേണ്ടതാണ്.

### 4. ബി.എഡ്. (ബാച്ചിലർ ഓഫ് എജ്യുക്കേഷൻ) - യോഗ്യത - ബിരുദം

### 5.എം.എഡ് (മാസ്റ്റർ ഓഫ് എജ്യുക്കേഷൻ)

യോഗ്യത - ബി.എഡ്.

അദ്ധ്യാപന കോഴുസുകൾക്കുള്ള ട്രെയിനിങ്ങ് നൽകുന്ന സ്ഥാപനങ്ങൾ - എലമെന്ററി ടീച്ചർ ട്രെയിനിങ്ങ് നൽകുന്ന സ്ഥാപനങ്ങൾ മൂന്നു തരമുണ്ട്.

(a).ഗവൺമെന്റ് (b). സ്വകാര്യ എയ്ഡഡ് (C). സ്വകാര്യ അൺ എയ്ഡഡ്

ഗവൺമെന്റ് നൽകുന്ന ട്രെയിനിങ്ങ് സ്ഥാപനങ്ങൾ DIET എന്ന പേരിൽ അറിയപ്പെടുന്നു. (District Institute of Education and Training) DIET തുടക്കക്കാർക്കും നിലവിലുളള അദ്ധ്യാപകർക്കും പരിശീലനം നൽകിവരുന്നു. നാഷണൽ കൗൺസിൽ ഓഫ് എജ്യുക്കേഷൻ റിസർച്ച് ആന്റ് ട്രെയിനിങ്ങ് (NCERT) ഭാഗമായി (RIG) റീജിണൽ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് എജ്യുക്കേഷൻ നാലു വർഷത്തെയും ആറു വർഷത്തെയും അദ്ധ്യാപക പഠനത്തിന്റെ ഇന്റഗ്രേറ്റഡ് കോഴ്സുകൾ നടത്തുന്നുണ്ട്. രണ്ടു വർഷത്തെ ബി.എഡ്. കോഴ്സുകളും ഉണ്ട്. ഇതിലേക്കായി വിവിധ യൂണിവേഴ്സിറ്റികളുടെ അഫിലിയേഷനും മിക്ക കോളേജുകൾക്കും അനുമതിയായി ഉണ്ട്.

അദ്ധ്യാപന യോഗ്യതക്കുള്ള ടെസ്റ്റുകൾ: RTE (Right to Education) ആക്ട് പ്രകാരം നാഷണൽ കൗൺസിൽ ഫോർ ടീച്ചർ എജ്യുക്കേഷൻ (NETC) നടത്തുന്ന പരീക്ഷ + TET (ടീച്ചർ എലിജിബിറ്റി പരീക്ഷ) പാസ്സായാൽ മാത്രമെ ക്ലാസ്സ് ഒന്നു തൊട്ട് ക്ലാസ്സ് എട്ടുവരെ പഠിപ്പിക്കുവാൻ സാധിക്കൂ. ഈ പരീക്ഷ അദ്ധ്യാപനത്തിലുളള മിനിമം യോഗ്യതയാണ്. കഴിവിന്റെ അടിസ്ഥാനത്തിലായിരിക്കും തിരഞ്ഞെടുപ്പ്.

CTET (The Central Teacher Eligibility Test) നടത്തപ്പെടുന്നത് ഡൽഹി ആസ്ഥാനമുള്ള CBSE (The Central Board of Secondary Education) ആണ്.

SET & NET: കോളേജിലോ യൂണിവേഴ്സിറ്റിയിലോ അദ്ധ്യാപകനായി നിയമനം ലഭിക്കണമെങ്കിൽ 55% മാർക്ക് ബിരുദാനന്തര ബിരുദത്തിനു നിശ്ചിത വിഷയത്തിനു ലഭ്യമാകണം. UGC (യൂണിവേഴ്സിറ്റി ഗ്രാന്റ് കമ്മീഷൻ) ആർട്സ് ആന്റ് സയൻസിലുള്ള CSIR ലോ (കൗൺസിൽ ഫോർ സയന്റിഫിക്ക് ആന്റ് ഇൻഡസ്ട്രിയൽ റിസർച്ച്) അല്ലെങ്കിൽ SET (സ്റ്റേറ്റ് എലിജിബിലിറ്റി ടെസ്റ്റ്), അതാത് സംസ്ഥാനങ്ങളിൽ നടത്തുന്ന പരീക്ഷകളും വിജയിക്കണം. എം.ഫില്ലോ, പി.എച്ച്.ഡി.യോ യോഗ്യത നിങ്ങൾക്കുണ്ടെങ്കിൽ നിയമനം ലഭിക്കുന്നതിൽ പരിഗണന ഉണ്ടായിരിക്കും. പി.ജി. പ്രോഗ്രാമുകളിൽ 55% മാർക്കിൽ കുറയാതെ ലഭ്യമായിരിക്കണം. തൊഴിൽ വാർത്തകളിലും പത്രമാദ്ധ്യമങ്ങളിലും നെറ്റ് പരീക്ഷയുടെ വിവരങ്ങൾ ലഭിക്കുന്നതാണ്.

U.G.C. Test:- കോളേജ് ലക്ചറർ ആകുവാൻ ആഗ്രഹിക്കുന്നവർ അല്ലെങ്കിൽ ഇതോടൊപ്പം JRF (ജൂണിയർ റിസർച്ച് ഫെലോഷിപ്പ്) നേടണമെന്നോ ആഗ്രഹിക്കുന്നവർ UGC ടെസ്റ്റ് പാസ്സാകണം. JRFനു വേണ്ടിയുള്ള പ്രായപരിധി 28 വയസ്സാണ്. SC/ST/OBC, ശാരീരിക ബലഹീനതയുള്ളവർ, സ്ത്രീകൾ എന്നിവർക്ക് അഞ്ചുവർഷം കൂടി ആനുകൂല്യം ലഭിക്കുന്നതാണ്.

### സ്പെഷ്യൽ എഡ്യൂക്കേഷൻ:

ഈ മേഖലയിൽ വളരെയേറെ ക്ഷമയും കരുതലും സ്നേഹവും വേണ്ടതാണ്. ആനി സുള്ളിവനെപ്പോലെയുള്ള അദ്ധ്യാപകരെ നാം ഓർത്തുപോകുകയാണ്. അവരെ നാം ഓർമ്മിക്കുമ്പോൾ ഹെലൻ കെല്ലറെയും സ്റ്റീഫൻ ഹോക്കിങ്ങിനെയും ആൽബർട്ട് ഐൻസ്റ്റീനെയും ബീഥോവനെയും പോലെ മിടുക്കരായ മറ്റു വിദ്യാർത്ഥികളെയും നമുക്കു സ്മരിക്കാം. ഈ മേഖലയിലുള്ള അദ്ധ്യാപനത്തിനു സേവനമനോഭാവവും ആവശ്യമാണ്. തന്റെ മുന്നിൽ ഇരിയ്ക്കുന്ന വിദ്യാർത്ഥികൾ സാധാരണ സ്ക്കൂളിലെ വിദ്യാർത്ഥികളെപ്പോലെയല്ല. എന്നിലെ അദ്ധ്യാപനം, സാമീപ്യം, ഇടപെടൽ അവർക്ക് പ്രചോദനനമായി തീരണം. കളികളിലൂടെ, പ്രവർത്തനങ്ങളിലൂടെ, ഭാവനകളിലൂടെ മെല്ലെ അവരെ അറിവിന്റെ ലോകം മനസ്സിലാക്കി കൊടുത്ത്, പഠിക്കുവാനുള്ള താൽപര്യം ഉണർത്തി കഴിവുള്ളവരാക്കുക എന്നത് അദ്ധ്യാപകൻ എന്ന നിലയിൽ തികച്ചും പ്രശംസനീയവും പുണ്യവുമാണ്.

സെറിബ്രൽ പാർസിയുള്ളവർ, ഹൈപർ ആക്ടിവിറ്റി ഡിസോഡർ ഉള്ളവർ, ഓട്ടിസം സെപ്കടറം ഡിസോഡർ ഉള്ളവർ എന്നിങ്ങനെ വിവിധ തരത്തിൽ വൈകല്യമുള്ളവരെയാണ് സ്പെഷ്യൽ സ്ക്കൂളിൽ ചേർക്കുന്നത്. അതിനായി പ്രൊഫഷണലായി SEN (Special Education Needs) ഉള്ളവരെയാണ് നിയമിക്കുന്നത്. വെല്ലുവിളികൾ ഉണ്ടെങ്കിലും ഈ മേഖലയിലെ വിദ്യാർത്ഥികൾക്ക് നല്ല ഭാവി പടുത്തുയർത്തുവാൻ ഇവർ വഴി സാധിക്കുന്നത് മാതാപിതാക്കൾക്കു മാത്രമല്ല സമൂഹത്തിനു മുഴുവൻ അനുഗ്രഹദായകമാണ്. RCI (Rehabilitation Council of India) സർട്ടിഫൈ ചെയ്യുന്നവർക്കാണ് നിയമനം. ഇവയുടെ ബി.എഡ്., സ്പെഷ്യൽ എഡ്യുക്കേഷന്റെ Open and Distance Education ഉം ഉണ്ട്. 55% മാർക്ക് ഉണ്ടായിരിക്കണം. കൂടുതൽ വിവരങ്ങൾക്ക് RCI യുടെ സൈറ്റ് സന്ദർശിക്കുക.

http://www.rehabcouncil.nic.in/forms/sublink2.aspx?lid=844

NIEPMD യുടെ (National Institute for Empowerment of Persons with Multiple Disabilities) സൈറ്റിൽ വിവിധ കോഴ്സുകളുടെ വിവരങ്ങൾ ലഭ്യമാണ്. കേന്ദ്ര ഗവൺമെന്റ് ഏജൻസി സൈറ്റ് ആണ്.

http://niepmd.tn.nic.in/courses.php

വളരെ ഉത്തരവാദിത്വമുള്ള അദ്ധ്യാപനജോലി യൂണിവേഴ്സിറ്റിയിലോ കോളേജിലോ, സ്ക്കൂളിലോ, സ്പെഷ്യൽ സ്ക്കൂളിലോ നേഴ്സറി സ്ക്കൂളിലോ എവിടെ ആയാലും നല്ല ഈർജ്ജവും അധ്വാനശേഷിയും പ്രസരിപ്പും വേണ്ടതാണ്. ആശയവിനിമയ കഴിവും ഉണ്ടായിരിക്കണം. വിവിധ സ്വഭാവത്തിലുള്ളതും പ്രത്യേകിച്ച് കൗമാര പ്രായക്കാരെയും മനസ്സിലാക്കുവാനും നേർവഴി നയിക്കുവാനും ഉള്ള നൈപുണ്യം ഇവിടെ ആവശ്യമാണ്. പഠിപ്പിക്കുന്ന വിഷയങ്ങൾ സാധാരണവും ലളിതവുമായി പറഞ്ഞു മനസ്സിലാക്കി കൊടുക്കുവാനും സാധിക്കണം. ടെക്നിക്കൽ അറിവും കംപ്യൂട്ടർ ജ്ഞാനവും അത്യാവശ്യമാണ്.

വിദ്യാർത്ഥികളുടെ രണ്ടാം മാതാപിതാക്കൾ എന്ന നിലയിൽ ഈ പ്രൊഫഷൻ ഉത്തരവാദിത്വമുള്ളതും മാതൃകാപരമാക്കുവാനും അദ്ധ്യാപകരും അദ്ധ്യാപക കൂട്ടായ്മയും ശ്രദ്ധിക്കുമ്പോൾ വ്യക്തിത്വമുള്ള പുതിയ തലമുറയെ പടുത്തുയർത്താൻ സാധിക്കുന്നു. മാറിവരുന്ന സിലബസും അകാഡമിക്ക് അറിവുകളും സാഹചര്യങ്ങളും സമകാലികമായ വിവരങ്ങളും സാങ്കേതികമായ വിവരണങ്ങളും അദ്ധ്യാപകർ അറിഞ്ഞിരിക്കേണ്ടത് ആവശ്യമായിരിക്കുന്നു. നിങ്ങൾ പഠിപ്പിക്കുന്ന വിഷയങ്ങളെകുറിച്ച് ആഴത്തിലുള്ള പരിജ്ഞാനം നേടേണ്ടത് വിദ്യാർത്ഥികളുടെ പഠനത്തിന്റെ മികവു വർദ്ധിപ്പിക്കും. സാമാന്യമായ അറിവും ഗുണം ചെയ്യും. അദ്ധ്യാപന തൊഴിൽ തിരഞ്ഞെടുക്കുമ്പോൾ ജോലി എന്നതിലുപരി ഒരു വലിയ ഉത്തരവാദിത്വമാണ് നാം ഏറ്റെടുക്കുന്നത് എന്നു മറക്കാതിരിക്കുക. ഗുരുവിന്റെ അറിവ് ശിഷ്യനും വെളിച്ചമാകട്ടെ. ഇരുളിനെ അകറ്റിയുള്ള വിദ്യയുടെ വെളിച്ചം ലോകത്തിനു സുതാര്യത നേടിയെടുക്കുവാൻ സാധിക്കട്ടെ!!

ഗുരു വന്ദനം ●



**ജോൺ കുര്യൻ വടക്കേക്കര**
Ph: 94474 35091
image.jkmrt@gmail.com

## ടിഫനി & കോ റിലയൻസുമായി ചേർന്ന് ഇന്ത്യയിലേക്ക്

യുഎസ് ആസ്ഥാനമായി പ്രവർത്തിക്കുന്ന ലക്ഷ്വറി ജൂവൽറി ബ്രാൻഡ് ആയ ടിഫനി ആൻഡ് കോ(ടിഫനീസ്) ഇന്ത്യയിലേക്ക്. റിലയൻസുമായി ചേർന്നു കൊണ്ടാണ് ടിഫനി ആൻഡ് കമ്പനി മുംബൈയിലും ഡൽഹിയിലും റീറ്റെയ്ൽ സ്റ്റോറുകൾ ആരംഭിക്കാൻ ഒരുങ്ങുന്നത്. റിലയൻസ് ബ്രാൻഡ്സ് ലിമിറ്റഡുമായി ഇതിനായുള്ള ധാരണാ പത്രം ഒപ്പു വച്ചതായാണ് റിപ്പോർട്ടുകൾ.

ഈ വർഷം തന്നെ ഡൽഹിയിലെ സ്റ്റോർ പ്രവർത്തനമാരംഭിക്കുമെങ്കിലും മുംബൈ സ്റ്റോർ അടുത്ത വർഷത്തോടെയാകും വരിക. 1837 ന് യുഎസ് ആസ്ഥാനമായി പ്രവർത്തനമാരംഭിച്ച ടിഫനി ആൻഡ് കോ 25 ലേറെ രാജ്യങ്ങളിൽ 320 ലേറെ സ്റ്റോറുകളുമായി ശക്തമായ സാന്നിധ്യമാണ്.

ലക്ഷ്വറി ഇനത്തിലുള്ള സ്വർണാഭരണങ്ങളും രത്നങ്ങളുമാകും റിലയൻസ് ബ്രാൻഡ് സ്റ്റോറിലൂടെ ടിഫനി ഇന്ത്യയിൽ അവതരിപ്പിക്കുക. ലക്ഷ്വറി വാച്ചുകൾ, ആക്സസറികൾ, വിവിധ ആഭരണ ശ്രേണികൾ എന്നിവയ്ക്കായി 5000 ത്തിലേറെ തൊഴിലാളികളാണ് ടിഫനിക്കുള്ളത്.

## തെറ്റിദ്ധരിപ്പിക്കുന്ന പരസ്യങ്ങൾക്ക് പിഴ

തെറ്റിദ്ധരിപ്പിക്കുന്ന പരസ്യങ്ങൾക്കും മോശം ഉൽപന്നങ്ങൾക്കും കാരണക്കാരായ കമ്പനികൾക്കു കർശന നിയന്ത്രണം. മോശം ഉൽപ്പന്നങ്ങൾ പരസ്യങ്ങളിലൂടെ പ്രോത്സാഹിപ്പിക്കുന്ന താരങ്ങൾക്കു പിഴ തുടങ്ങി പുതുതായി നിലവിൽ വന്ന ഉപഭോക്തൃ സംരക്ഷണ ബില്ലിൽ ഉപഭോക്താക്കളുടെ അവകാശങ്ങൾ സംരക്ഷിക്കാൻ ഒട്ടേറെ വകുപ്പുകൾ ഉൾപ്പെടുത്തിയിട്ടുണ്ട്.

ഉൽപ്പന്നം വാങ്ങുന്ന സ്ഥലത്തോ വിൽപ്പനക്കാരന്റെ ഓഫീസ് ഉള്ള സ്ഥലത്തോ പരാതികൊടുക്കുന്നതിനു പകരം ഉപഭോക്താവിന്റെ താമസസ്ഥലത്തോ ജോലിസ്ഥലത്തോ പരാതി നൽകാം. വാദംകേൾക്കാതെ പരാതി നിരസിക്കില്ല. 21 ദിവസങ്ങൾക്കുള്ളിൽ സ്വീകരിക്കുകയോ നിരസിക്കുകയോ ചെയ്യണം. അഥവാ പരാതി സ്വീകരിച്ചതായി കണക്കാക്കും. മധ്യസ്ഥത തേടാം. കുറ്റം ചെയ്തതായി തെളിഞ്ഞാൽ നിർമ്മാതാക്കൾ മുതൽ പരസ്യത്തിലഭനയിക്കുന്ന മോഡലുകൾ, പരസ്യം പ്രസിദ്ധീകരിക്കുന്നവർ, പരസ്യം തയ്യാറാക്കുന്നവർ വരെ എല്ലാവർക്കും പിഴ ഈടാക്കാൻ ബില്ലിൽ വ്യവസ്ഥയുണ്ട്.

## അഫാക്സ് മീഡിയ അവാർഡ്: മനോരമ ഓൺലൈനിന്

അഫാക്സ് മാധ്യമ പുരസ്കാര വേദിയിൽ മനോരമ ഓൺലൈനിന് സ്വർണത്തിളക്കം. കോർപറേറ്റ് സോഷ്യൽ റെസ്പോസിബിലിറ്റി (സിഎസ്ആർ), ബെസ്റ്റ് ഇന്റഗ്രേറ്റഡ് ക്യാംപെയ്ൻ വിഭാഗങ്ങളിൽ സ്വർണമെഡലും ഓൺലൈൻ ക്യാംപെയ്ൻ വിഭാഗത്തിൽ വെങ്കലവുമടക്കം മൂന്ന് അവാർഡുകൾ മനോരമക്ക് ലഭിച്ചു.

## നെസ്ട്രോൺ ഇനി മിഡിൽ ഈസ്റ്റിലേക്കും




കേരളത്തിലെ പ്രമുഖ ഹോം അപ്ലയൻസസ് ബ്രാൻഡ് ആയ നെസ്ട്രോൺ ടെക്നോളജി മിഡിൽ ഈസ്റ്റിലേക്ക് വിപണി വ്യാപിപ്പിക്കാൻ തയ്യാറെടുക്കുന്നു. കോഴിക്കോട് ആസ്ഥാനമായുള്ള നെസ്ട്രോൺ നിലവിൽ കേരളത്തിന് പുറമേ തമിഴ്നാട് (ചെന്നൈ, കോയമ്പത്തൂർ), കർണാടകം (മംഗലാപുരം) വിപണികളിൽ ശക്തമായ സാന്നിധ്യമാണ്.

## മ്യൂച്വൽ ഫണ്ട് നിക്ഷേപത്തിന് സെബിയുടെ നിയന്ത്രണം



വാണിജ്യ ബാങ്കുകളുടെ ഹ്രസ്വകാല നിക്ഷേപങ്ങളിൽ മ്യൂചൽ ഫണ്ടുകൾ നടത്തുന്ന നിക്ഷേപം സംബന്ധിച്ച് വ്യക്തത വരുത്തുന്നതിനുള്ള വിശദീകരണം സെബി പുറത്തിറക്കി. ഇതനുസരിച്ച് ഹ്രസ്വകാല ബാങ്ക് നിക്ഷേപങ്ങളിലെ മ്യൂചൽ ഫണ്ട് നിക്ഷേപത്തിന് നിയന്ത്രണങ്ങൾ ഏർപ്പെടുത്തി.

വാണിജ്യ ബാങ്കിന്റെ ഹ്രസ്വകാല നിക്ഷേപങ്ങളിൽ മ്യൂചൽ ഫണ്ട് സ്കീമിന്റെ ഫണ്ട് നിക്ഷേപിച്ചിട്ടുണ്ടെങ്കിൽ ബാങ്കുകൾ ആ പ്രത്യേക സ്കീമിൽ നിക്ഷേപം നടത്തിയിട്ടില്ല എന്ന് മ്യൂചൽ ഫണ്ട് ഹൗസുകൾ ഉറപ്പ് വരുത്തണം എന്നാണ് സെബിയുടെ നിർദ്ദേശം. അതുപോലെ മ്യൂചൽ ഫണ്ടിന്റെ സ്കീമിൽ നിക്ഷേപം നടത്തിയിട്ടുള്ള ബാങ്കിന്റെ ഹ്രസ്വകാല നിക്ഷേപത്തിൽ ആ സ്കീമിൽ ഫണ്ട് നിക്ഷേപിച്ചിട്ടില്ല എന്നും ഫണ്ട് ഹൗസുകൾ ഉറപ്പ് വരുത്തണം എന്ന് സെബി നിർദ്ദേശിച്ചു. നിലവിലെ വ്യവസ്ഥകൾ അനുസരിച്ച് ചില ഉപാധികളോടെ വാണിജ്യ ബാങ്കുകളുടെ ഹ്രസ്വകാല നിക്ഷേപങ്ങളിൽ മ്യൂചൽഫണ്ടുകൾക്ക് നിക്ഷേപം നടത്താൻ സാധിക്കും.

# മലയാളി സ്റ്റാർട്ടപ്പുകളെ റിലയൻസ് ഏറ്റെടുക്കുന്നു

തിരുവനന്തപുരം സ്വദേശി എം.ജി ശ്രീരാമൻ സ്ഥാപിച്ച മുംബൈ ആസ്ഥാനമായ ഫൈൻഡ് (Fynd) എന്ന ഇ-കൊമേഴ്സ് സ്റ്റാർട്ടപ്പിന്റെ 87.6% ഓഹരിയാണ് 395കോടി രൂപയ്ക്ക് റിലയൻസ് സ്വന്തമാക്കിയത്. നിലവിൽ സ്ഥാപകർക്കു 12 ശതമാനം ഓഹരിയുണ്ടെങ്കിലും വൈകാതെ കമ്പനി പൂർണ്ണമായും റിലയൻസിന്റെ സ്വന്തമാകും. ഇതിനുപിന്നാലെ റിലയൻസ് ഇൻഡസ്ട്രീസ് മറ്റൊരു ഏറ്റെടുക്കലിന്. വിർചൽ, മിക്സഡ് റിയാലിറ്റി മേഖലകൾക്ക് ആവശ്യമായ സോഫ്റ്റ്വേറും ഹാർഡ്വേറും ഉൽപ്പാദിപ്പിക്കുന്ന ടെസെറാക്ട് ഇമേജിങ് എന്ന സ്റ്റാർട്ട് അപ്പിന്റെ 92.7ശതമാനം ഓഹരികളാണ് റിലയൻസ് സ്വന്തമാക്കുന്നത്.

ഇ-കൊമേഴ്സ് മേഖലയിലേക്ക് വൻതോതിൽ ഇറങ്ങാനുള്ള പദ്ധതിയുടെ ഭാഗമായാണ് സ്റ്റാർട്ടപ്പുകളെ ഏറ്റെടുക്കുന്നതെന്നാണ് സൂചന.

# ടാറ്റ എഐജിയും ഐഡിബിഐ ബാങ്കും സഹകരിക്കും

രാജ്യത്തെ മുൻനിര ബാങ്കായ ഐഡിബിഐയും പ്രമുഖ ഇൻഷുറൻസ് കമ്പനിയായ ടാറ്റ എ ഐജിയും സഹകരിച്ചു പ്രവർത്തിക്കും. ടാറ്റ എഐജിയുടെ കോർപ്പറേറ്റ് ഏജൻസിയായി ഐഡിബിഐ പ്രവർത്തിക്കും. ഇതോടെ ടാറ്റ എഐജിയുടെ ജ നറൽ ഇൻഷുറൻസ് ഉൽപ്പന്നങ്ങൾ ഐഡിബിഐ ബാങ്കിൽ ലഭിക്കും.

# ചൂടിൽനിന്ന് വൈദ്യുതി

വ്യവസായശാലകൾ, പവർ പ്ലാന്റുകൾ, വീട്ടുപകരണങ്ങൾ, വാഹനങ്ങൾ തുടങ്ങിയവ ഒരു ദിവസം പുറത്തുവിടുന്ന ചൂട് എത്രയധികമാണ്. ഈ ചൂടിൽനിന്ന് വൈദ്യുതി ഉൽപ്പാദിപ്പിക്കുന്ന താപവൈദ്യുത ഉപകരണങ്ങൾ വികസിപ്പിക്കാനൊരുങ്ങുകയാണ് ഹിമാചൽ പ്രദേശിലെ മാണ്ടി ഐഐടിയിൽനിന്നുള്ള ഗവേഷകർ.

സൗരോർജത്തിൽ നിന്നുള്ള വൈദ്യുതി ഉപയോഗിക്കാൻ തുടങ്ങിയിട്ട് ഏറെക്കാലമായി. എന്നാൽ, പ്രകൃതിയിൽനിന്നുള്ള ഊർജം ഉപയോഗിച്ച് വൈദ്യുതി ഉൽപ്പാദിപ്പിക്കുന്ന അത്യാധുനിക സാങ്കേതികവിദ്യക്കായുള്ള ശ്രമങ്ങൾക്ക് ശാസ്ത്രജ്ഞർ അടുത്തിടെയാണ് തുടക്കമിട്ടത്.

രണ്ട് സമാന വൈദ്യുതചാലകങ്ങളോ അർധചാലകങ്ങളോ തമ്മിലുള്ള താപനില അന്തരം രണ്ട് പദാർഥങ്ങളും തമ്മിൽ സൃഷ്ടിക്കുന്ന വോൾട്ടേജ് വ്യത്യാസത്തിന്റെ അടിസ്ഥാനത്തിലായിരിക്കും തെർമോ ഇലക്ട്രിക് ഉപകരണങ്ങൾ പ്രവർത്തിക്കുകയെന്ന് ഐഐടി അസോസിയറ്റ് പ്രൊഫസർ അജയ് സോണി പറഞ്ഞു.

# ഡെബിറ്റ് കാർഡുകൾ ഒഴിവാക്കാൻ എസ്ബിഐ ഒരുങ്ങുന്നു

ഡിജിറ്റൽ ബാങ്കിങ് പ്രോൽസാഹിപ്പിക്കുന്നതിന്റെ ഭാഗമായി ഡെബിറ്റ് കാർഡുകൾ ഒഴിവാക്കൻ എസ്ബിഐ ഒരുങ്ങുന്നതായി റിപ്പോർട്ട്. അഞ്ചുവർഷത്തിനുള്ളിൽ രാജ്യത്ത് നിന്ന് തങ്ങളുടെ 90കോടി ഉപഭോക്താക്കളിൽ നിന്നും ഡെബിറ്റ് കാർഡുകൾ അപ്രത്യക്ഷമാവുമെന്നും പകരം ഓൺലൈൻ സംവിധാനമായ യോനൊ രംഗത്തെത്തുമെന്നും എസ്ബിഐ.

രാജ്യത്ത് ഏകദേശം 90 കോടി ഡെബിറ്റ് കാർഡുകളും മൂന്നു കോടി ക്രെഡിറ്റ് കാർഡുകളുമാണ് ഉള്ളത്. എന്നാൽ, കാർഡുകൾ ഇല്ലാതെ തന്നെ എടിഎമ്മുകളിൽനിന്ന് പണം പിൻവലിക്കാനും വ്യാപാര സ്ഥാപനങ്ങളിൽ പണം കൈമാറാനും കഴിയുമെന്ന് എസ്ബിഐ. ചെയർമാൻ വ്യക്തമാക്കി. എസ്ബിഐയുടെ യോനൊ പ്ലാറ്റ്ഫോം വഴി രാജ്യത്ത് ഡെബിറ്റ് കാർഡുകളുടെ എണ്ണം കുറയ്ക്കാനാകുമെന്നും അദ്ദേഹം വ്യക്തമാക്കി. ഇതിനോടകം 68,000 യോനോ കാഷ് പോയിന്റുകൾ ബാങ്ക് സജ്ജമാക്കിയിട്ടുണ്ട്. ഒന്നര വർഷം കൊണ്ട് ഒരു ലക്ഷത്തിലധികം യോനോ കാഷ് പോയിന്റുകൾ സ്ഥാപിക്കാനാണ് ബാങ്ക് ലക്ഷ്യമിടുന്നത്.

# ഐ.എ.എ. ഇന്ത്യാ അവാർഡ് വിതരണം ചെയ്തു




ഇന്റർനാഷണൽ അഡ്വർടൈസിങ് അസോസിയേഷന്റെ ഇന്ത്യാ ചാപ്റ്ററിന്റെ നേതൃത്വത്തിലുള്ള അവാർഡ് മുംബൈയിൽ നടന്ന ചടങ്ങിൽ വിതരണം ചെയ്തു. ഏഴു പുരസ്കാരങ്ങൾ ഒഗിൽവി ഇന്ത്യയാണ് നേടിയത്. ലിയോ ബുർനെറ്റ് മൂന്ന് പുരസ്കാരങ്ങളും മക്കൻ, ബി.ബി.ഡി.ഒ. രണ്ട് അവാർഡുകളും നേടി. ഇവർക്ക് പുറമെ വ്യത്യസ്ത പരസ്യ ഏജൻസികളും വിവിധ പുരസ്കാരങ്ങൾ നേടിയിട്ടുണ്ട്.

പതിനെട്ട് വിഭാഗത്തിലായി 450ലധികം എൻട്രികൾ ലഭിച്ചതിൽ നിന്നാണ് പുരസ്കാര ജേതാക്കളെ തിരഞ്ഞെടുത്തത്. നെസ്‌ലെ ഇന്ത്യാ ലിമിറ്റഡ് മാനേജിങ് ഡയറക്ടർ സുരേഷ് നാരായണൻ ചെയർമാനായ സമിതിയാണ് ജേതാക്കളെ തിരഞ്ഞെടുത്തത്. പുരസ്കാര നിർണയ സമിതിയിൽ എറിക് ബ്രാഗൻസ, അഭിഷേക് ലോധ, നെയിൽ ജോർജ്, മാർസിൻ ഷെറോഫ്,സംഗീത പെൻഡുർക്കർ എന്നിവരും ഉൾപ്പെട്ടിരുന്നു.

ഐ.ഐ.എ ഗ്ലോബൽ വൈസ് പ്രസിഡന്റ് ശ്രീനിവാസൻ കെ.സ്വാമി, പീയൂഷ് പാണ്ഡെ, പ്രദീപ് ഗുഹ, പ്രസൂൺ ജോഷി, രാജ് നായർ ഉൾപ്പെടെ പരസ്യമേഖലയിലെ ഒട്ടേറെ പ്രമുഖർ പുരസ്കാരദാന ചടങ്ങിന്റെ ഭാഗമായി. മാതൃഭൂമിയാണ് ഈ പുരസ്കാരദാന ചടങ്ങിന്റെ മുഖ്യസ്പോൺസർ.

# സിനിമാക്കാരൻ കൂട്ടായ്മ ആൻഡ് ചാരിറ്റബിൾ സൊസൈറ്റി രൂപീകരിച്ചു

നല്ല സിനിമകൾ, സീരിയലുകൾ, സ്റ്റേജ് പരിപാടികൾ തുടങ്ങിയവ ജനങ്ങളിലെത്തിക്കുക എന്ന ലക്ഷ്യത്തോടെ സിനിമാക്കാരൻ കൂട്ടായ്മ ആൻഡ് ചാരിറ്റബിൾ സൊസൈറ്റി രൂപീകരിച്ചു. കേരളത്തിലെ ഗ്രാമപ്രദേശങ്ങളിലുള്ള കലാകാരൻമാരുടെ കഴിവുകൾ പരിപോഷിപ്പിക്കുക, രോഗാവസ്ഥയിലുള്ള കലാകാരൻമാരെ സഹായിക്കുക തുടങ്ങി നിരവധി ലക്ഷ്യങ്ങൾ മുന്നിൽക്കണ്ടാണ് ഈ കൂട്ടായ്മയ്ക്ക് രൂപം നൽകിയത്. കേരളത്തിലുള്ളവരും പ്രവാസി മലയാളികളും ഇതിൽ അംഗങ്ങളാണ്. സിനിമയിൽ സജീവമായി പ്രവർത്തിക്കുന്നവർ ഇതിലുണ്ട്. കലാ - കാരുണ്യ പ്രവർത്തനങ്ങൾ സജീവമായി നടത്താനാണ് തീരുമാനിച്ചിട്ടുള്ളതെന്ന് സൊസൈറ്റി പ്രവർത്തകർ പറഞ്ഞു. സംഘടനയുടെ ഓഫീസ് പ്രവർത്തിക്കുന്നത് തിരുവനന്തപുരം നെയ്യാറ്റിൻകരയിലാണ്.



ഭാരവാഹികളായി ബി. ബാലചന്ദ്രകുമാർ (പ്രസിഡന്റ്), സിന്ധു നിജേഷ് (വൈസ് പ്രസിഡന്റ്), ജോഫിൻ ജോസഫ് (സെക്രട്ടറി), ഇന്ദു രാജി (ജോയിന്റ് സെക്രട്ടറി), ഇന്ദ്രജിത്ത് (ഖജാൻജി), മുസാഫർ അഹമ്മദ് (രക്ഷാധികാരി), റഹിം പനവൂർ, അരുൺകുമാർ (ഫീൽഡ് കോ-ഓർഡിനേറ്റർമാർ), കൊല്ലം തുളസി, ജലജ, കുഞ്ഞാലൻ വെന്നിയൂർ (ഉപദേശക സമിതി അംഗങ്ങൾ), മുരളി ചിത്രാലയ, ലിജോ ജോൺ (കോ-ഓർഡിനേറ്റർമാർ), രജനി ആലപ്പുഴ, അജിത് സൂര്യ, അഫ്സൽ, അമൃത, സെയ്ദ് കെ. പുരം (എക്സിക്യൂട്ടീവ് അംഗങ്ങൾ), ഹംസക്കുട്ടി, റെജീഷ് വയനാട് (വെൽഫെയർ കോ-ഓർഡിനേറ്റർമാർ), അമ്പിളി, സന്ധ്യ (വനിതാ കോ-ഓർഡിനേറ്റർമാർ), ഇക്ബാൽ, രമേഷ് ശ്രീധർ (മീഡിയാ കോ-ഓർഡിനേറ്റർമാർ), ലിജാ ബിജുകുമാർ (ഓഫീസ് നിർവ്വഹണം) എന്നിവരെ തെരഞ്ഞെടുത്തു.

റഹിം പനവൂർ, പി.ആർ.ഒ.

# സിന്ധു നായരുടെ ആദ്യ ഹ്രസ്വചിത്രം ഊഴവും തേടി

നവാഗതയായ സിന്ധു നായർ വെട്ടിക്കവല കഥയും തിരക്കഥയും സംഭാഷണവും എഴുതി സംവിധാനം ചെയ്ത ഹ്രസ്വചിത്രമാണ് ഊഴവും തേടി. പി. ആന്റ് എസ്. പ്രൊഡക്ഷൻസിന്റെ ബാനറിൽ സി.ആർ. പ്രകാശ്, ശ്രീജിത്ത് പി. നായർ എന്നിവർ ചേർന്നാണ് നിർമ്മാണം. മരണത്തെ ഇതിവൃത്തമാക്കിയുള്ളതാണ് ഈ ഹ്രസ്വചിത്രത്തിന്റെ പ്രമേയം. ഒരു ആഴ്ചപ്പതിപ്പിൽ വർഷങ്ങൾക്കു മുമ്പ് പ്രസിദ്ധീകരിച്ച സിന്ധു നായരുടെ ഊഴവും കാത്ത് എന്ന ചെറുകഥയെ ആസ്പദമാക്കിയാണ് ഈ ഹ്രസ്വചിത്രം ഒരുക്കിയത്. സ്ക്രിപിറ്റിൽ നിന്ന് സംവിധാനത്തിലേക്കുള്ള സിന്ധു നായരുടെ ആദ്യ ചുവടുവയ്പാണിത്.

സുധാകരൻ ശിവാർത്ഥി, ചെമ്പഴന്തി ഡി. ദേവരാജൻ, ശാസ്തമംഗലം മാധവൻനായർ, ഷാജഹാൻ, മാസ്റ്റർ അഭിനവ്, സുചിത, ബേബി സംഘമിത്ര, ബേബി ജുവാന ജിതിൻ എന്നിവരാണ് അഭിനേതാക്കൾ. രാഘവൻനായർ എന്ന കഥാപാത്രത്തെയാണ് സുധാകരൻ ശിവാർത്ഥി ഇതിൽ അവതരിപ്പിക്കുന്നത്.

ഛായാഗ്രഹണം : ബി. രാജ്കുമാർ. അസോസിയേറ്റ് ഡയറക്ടർ: സഞ്ജയ് ജി. കൃഷ്ണൻ. എഡിറ്റർ : ബിനു ഇസ്രായേൽ. മേക്കപ്പ് : മുരുകൻ. പ്രൊഡക്ഷൻ കൺട്രോളർ: ഗോപൻ ശാസ്തമംഗലം. പി.ആർ.ഒ.: റഹിം പനവൂർ. കലാസംവിധാനം: സാജൻ. വിസ്മയ, സതീഷ് കൊടുങ്ങാനൂർ. സൗണ്ട് എഫക്ട്സ്: രാജ് മാർത്താണ്ഡം. അസിസ്റ്റന്റ് ഡയറക്ടർ : നമിത ശ്രീജിത്ത്. സൗണ്ട് ഡിസൈൻ : പ്രഭാത് ഹരിപ്പാട്. പ്രൊഡക്ഷൻ എക്സിക്യൂട്ടീവ് : അനിൽ വർക്കല. സ്റ്റിൽസ്, ഡിസൈൻ: ആവണി വിഷ്വൽ മീഡിയ.






സ്വന്തം രചനയിൽ ഇനി സിനിമ സംവിധാനം ചെയ്യാനുള്ള ഒരുക്കത്തിലാണ് സിന്ധുനായർ.

ഡബ്ബിംഗ് ആർട്ടിസ്റ്റ്, എഴുത്തുകാരി, ബിസിനസ്സ് വുമൺ, അഭിനേത്രി എന്നീ നിലകളിലും സിന്ധുനായർ പ്രാഗത്ഭ്യം തെളിയിച്ചിട്ടുണ്ട്.

റഹിം പനവൂർ, ഫോൺ: 9946584007

# ഒന്നര ആഴ്ചകൊണ്ട് ഒന്നരലക്ഷം പേർ കണ്ട ഹ്രസ്വചിത്രം ആല






ചലച്ചിത്ര സംവിധായകൻ ഹരിലാൽ ഗാന്ധി കഥയും തിരക്കഥയും എഴുതി സംവിധാനം ചെയ്ത ഹ്രസ്വചിത്രമാണ് ആല, ഡ്രീം ഫാക്ടറിയുടെ ബാനറിൽ എ.ആർ. ജുബൈർ, സുഭാഷ് കൃഷ്ണൻ, ഷെമീർ റാവുത്തർ എന്നിവർ ചേർന്നാണ് ചിത്രം നിർമ്മിച്ചത്. സ്വന്തം പെൺമക്കളെ കാമ കണ്ണുകളോടെ നോക്കുന്നവർക്കുള്ള മുന്നറിയിപ്പായാണ് ഈ ചിത്രം അവതരിപ്പിക്കുന്നത്.

ഡോ. പത്മനാഭൻ, അശ്വനി എസ്. ആനന്ദ്, ബെൻഹർ, എ.ആർ. ജുബൈർ, സുബിൻ സൂര്യ, ഷെമീർ റാവുത്തർ, സുഭാഷ് കൃഷ്ണൻ എന്നിവരാണ് അഭിനേതാക്കൾ. അച്ഛനായി ഡോ. പത്മനാഭനും മകളായി അശ്വനി എസ്. ആനന്ദും ആണ് അഭിനയിച്ചത്. ആർ.കെ. എന്ന ക്വട്ടേഷൻ ഗുണ്ടയായി ബെൻഹറും ആർ.കെ.യുടെ ചങ്ങാതിമാരായി എ.ആർ. ജുബൈറും ഷെമീർ റാവുത്തറും സുബിൻ സൂര്യയും സുഭാഷ് കൃഷ്ണനും കഥാപാത്രങ്ങളാകുന്നു. ഛായാഗ്രഹണം: ഷിനോയ് ഗോപിനാഥ്. പശ്ചാത്തല സംഗീതം: നിസാം ബഷീർ. ചിത്ര സംയോജനം: അനീസ് ബഷീർ. സംഭാഷണം: മഞ്ജു ഹരിലാൽ. ചമയം: വിനീഷ് പേരാമ്പ്ര. കലാസംവിധാനം: സത്യൻ പേരേറ്റിൽ. പി.ആർ.ഒ: റഹിം പനവൂർ.

വർക്കല, കുളമുട്ടം എന്നിവിടങ്ങളിലായിരുന്നു ഈ ഷോർട്ട് ഫിലിം ചിത്രീകരിച്ചത്. യൂട്യൂബ് ചാനലിൽ റിലീസ് ചെയ്ത ഈ ഹ്രസ്വചിത്രം ഒന്നര ആഴ്ചകൊണ്ട് ഒന്നര ലക്ഷം പേർ കണ്ടു. സമൂഹ മാധ്യമങ്ങളിൽ പെൺകുട്ടികളും സ്ത്രീകളും ഏറ്റവും കൂടുതൽ ഷെയർ ചെയ്ത ഹ്രസ്വ ചിത്രമാണ് ആല എന്ന് സംവിധായകൻ പറഞ്ഞു.

റഹിം പനവൂർ, പി.ആർ.ഒ. ഫോൺ: 9946584007

---

# സോളമന്റെ മണവാട്ടി സോഫിയ

അമേരിക്കൻ ഐ.ടി കമ്പനി ബ്രെയറിൻ ടെക്നോളജീസിന്റെ കൊച്ചി ഘടകം സിഇഒ ആയ സോളമന്റെ കുടുംബ ജീവിതത്തിൽ ഉണ്ടാകുന്ന ചില സങ്കീർണതകളാണ് ചിത്രത്തിലൂടെ പറയുന്നത്. ഗ്ലോബൽ ടോപ്പ് എന്റർടെയ്ൻമെന്റ്സിന്റെ ബാനറിൽ ആന്റണി ഇരിങ്ങാലക്കുട അവതരിപ്പിക്കുന്ന ചിത്രത്തിന്റെ കഥ, തിരക്കഥ, സംഭാഷണം, സംവിധാനം നിർവ്വഹിക്കുന്നത് എം. സജീഷാണ്. പരസ്യഡിസൈനിംഗ് രംഗത്തെ ശ്രദ്ധേയനായ സജീഷിന്റെ പ്രഥമ സംവിധാന സംരംഭമാണ് സോളമന്റെ മണവാട്ടി സോഫിയ. മേജർ കി ആൻ കിഷോർ, നർത്തകി സമർത്ഥ്യ മാധവൻ, തമ്പു.ടി.വിസൻ, ബേബി പ്രശംസ ആശ്വാസ്, സജാദ് ബ്രൈറ്റ്, പത്മകുമാർ, ജോളി ബാസ്റ്റിൻ, എന്നിവരോടൊപ്പം മലയാളത്തിലെ പ്രശസ്തരായ ക്യാരക്ടർ ആർട്ടിസ്റ്റുകളും അഭിനയിക്കുന്നു. മുൻ നിര സാങ്കേതിക കലാകാരന്മാരുടെ കൂട്ടായ്മയിൽ ഒരുങ്ങുന്ന ഈ ചിത്രം ആന്റണി ഇരിഞ്ഞാലക്കുടയുടെ ഗ്ലോബൽ ടോപ്പ് വിഷ്വൽ മൾട്ടി മീഡിയ നവംബർ അവസാന വാരം തിയേറ്ററുകളിൽ എത്തിക്കും.



കഥ, തിരക്കഥ, സംഭാഷണം, സംവിധാനം എം. സജീഷ്, നിർമ്മാണം ആശ്വാസ് ശശിധരൻ, പോൾ ചെമ്പകശ്ശേരി, ആന്റണി ഇരിങ്ങാലക്കുട, ഛായാഗ്രഹണം ടി. ഷമീർ മുഹമ്മദ്. ഗാനരചന റഫീഖ് അഹമ്മദ്, സംഗീതം അൽഫോൻസ് ജോസഫ്, പശ്ചാത്തലസംഗീതം അനിൽ ജോൺസൺ, കലാ സംവിധാനം പുത്തൻചിറ രാധാകൃഷ്ണൻ, കോസ്റ്റ്യൂം സൂര്യാശേഖർ, മേക്കപ്പ് ലിബിൻ മോഹനൻ, സ്റ്റിൽസ് അജേഷ് ആവണി, അസിസ്റ്റൻഡ് സംവിധായകർ സജിത് ബാലകൃഷ്ണൻ, സവിൻസ. പ്രൊഡക്ഷൻ എക്സിക്യൂട്ടീവ് സജീവ് അർജുനൻ, പ്രൊഡക്ഷൻ കൺട്രോളർ ഷറഫ് കരുപ്പടന്ന, ചീഫ് അസ്സോസിയേറ്റ് ഡയറക്ടർ ബാബുരാജ് ഹരീശ്രീ, എഡിറ്റർ സന്ദീപ് നന്ദകുമാർ, സൗണ്ട് ഡിസൈനർ ജെസ്‌വിൻ മാത്യു, വി എഫ് എക്സ് ഇന്ദ്രജിത് ഉണ്ണി പാലിയത്ത്, പിആർഓ അജയ് തുണ്ടത്തിൽ, മീഡിയ പ്രൊമോഷൻ മഞ്ജു ഗോപിനാഥ്, ഫിനാൻസ് കൺട്രോളർ സതീഷ് വാസുദേവൻ, പബ്ലിസിറ്റി ഡിസൈൻസ് എം.ഡിസൈൻസ്, ലൈൻ പ്രൊഡ്യൂസേഴ്സ് താജ്ജുദിൻ ഹസ്സൻ, സിന്റോ മന്ത്ര യു എ ഇ.



# ടീം വർക്ക്

*The leaders who work most effectively, never say "I". They don't think. They think 'we'. They think 'team', they understand their job to be to make the team function. This creates trust, gets the task done.*

അടിതെറ്റാതെ നിരനിരയായി നീങ്ങുന്ന ഉറമ്പിൻകൂട്ടത്തെയും ആകാശത്തു കൂട്ടത്തോടെ ചിറകടിച്ചു നീങ്ങുന്ന പക്ഷിക്കൂട്ടത്തെയും ശ്രദ്ധിക്കുക. സംഘടിക്കുക, കൂട്ടായി പ്രവർത്തിക്കുക എന്നത് സർവ്വചരാചരങ്ങളിലുമുള്ള പ്രതിഭാസമാണെന്ന് മനസിലാകും. സംഘാത്മകത അഥവാ ടീം വർക്ക് സാർവത്രികമാണ്. ആധുനിക മാനേജ്മെന്റിലും നേതൃത്വത്തിലും ഇത് വിജയത്തിനന്റെ അളവ് കോലുമാണ്.

No matter how much work you can do, no matter how engaging your personality may be, you will not advance far in businesses you cannot work through others.

-John Carig

ഒരു ക്ലോക്കിന്റെയോ വാച്ചിന്റെയോ പ്രവർത്തനം പോലെ തന്നെയാണ് ടീ വർക്കും. ഇവയുടെ മഷീൻ പ്രവർത്തിക്കാതിരുന്നാലോ, ഏതെങ്കിലും സൂചി കറങ്ങാതിരുന്നാലോ പിന്നെ യാതൊരു പ്രയോജനവുമില്ല. ചെറിയ കേടു സംഭവിച്ചാൽ പോലും അതു പ്രവർത്തനത്തെ മുഴുവൻ ബാധിക്കും.

വ്യക്തിയെ ആശ്രയിച്ചല്ല ടീമിന്റെ വിജയം. മറിച്ച്, സംഘത്തിന്റെ മുഴുവൻ ആളുകളുടെയും കൂട്ടായ യത്നമാണ്. വിജയത്തിന്റെ അടിസ്ഥാനം. പ്രശ്നം എത്ര സങ്കീർണ്ണമാണെങ്കിലും ഒരുമയോടെ നിലകൊണ്ടാൽ എന്തും പരിഹരിക്കാം. 'ഒത്തുപിടിച്ചാൽ മലയും പോരും'എന്നാണല്ലോ. അതുപോലെ പുത്തൻ കമ്പോള വ്യവസ്ഥിതിയിലും വ്യാവസായിക മുന്നേറ്റത്തിലും ടീം വർക്ക് അനിവാര്യ ഘടകമാണ്.

You cannot be a leader, and ask other people to follow you, unless you know how to follow, too – Sam Raburh

പരമ്പാരഗത മിലിട്ടറി സംവിധാനത്തിലും മറ്റുമുണ്ടായിരുന്ന ഏകാധിപത്യ പ്രവണതകൾക്ക് ഇന്നത്തെ നേതൃത്വ മാനേജ്മന്റ് ശൈലിയിൽ ഒട്ടും പ്രസക്തിയില്ല. കണിശത നിറഞ്ഞ അത്തരം അധികാര ശ്രേണിയിൽ ഒട്ടേറെ പ്രോട്ടോക്കോളുകൾ പാലിക്കേണ്ടതുണ്ട്. എന്നാൽ, കൂട്ടായ്മ നിറഞ്ഞ സംഘടിത മുന്നേറ്റത്തിൽ ചട്ടക്കൂടുകളുടെ കുരുക്കുകൾ താരതമ്യേന കുറവായിരിക്കും. എളുപ്പം

തീരുമാനമെടുക്കാനും ആശയവിനിമയം നടത്താനും പ്രത്യുത്തരം ലഭിക്കാനും മേധാവിത്ത ഭരണത്തേക്കാൾ സേവന ശൈലി സൃഷ്ടിക്കാനും ഇത്തരം കൂട്ടായ്മയും സംഘാത്മകതയും ഉപകരിക്കും. I.B.M, AT & T, ജനറൽമോട്ടോഴ്സ് തുടങ്ങിയ വൻകിട കമ്പനികളുടെ ഉയർച്ചയ്ക്കും വളർച്ചയ്ക്കും പിന്നിൽ ഈയൊരു കൂട്ടായ്മ പ്രകടമായിരുന്നു.

- ചില ഉന്നത ലക്ഷ്യത്തിനായി രണ്ടോ അതിലധികമോ ആളുകൾ ഒരേ മനസോടെ, കൂട്ടായി പ്രവർത്തിക്കുന്നതാണ് സംഘടിത പ്രവർത്തനം.
- എണ്ണയിട്ടു പ്രവർത്തിക്കുന്ന ക്ലോക്ക് പോലെയാകണം അത്.
- വ്യക്തികൾക്കല്ല, ടീമിനാണ് ഇവിടെ പ്രസക്തി.

## ടീം വർക്കിനുണ്ടായിരിക്കേണ്ട ഏഴു കഴിവുകൾ

### 1. ശ്രദ്ധിക്കുക

മറ്റ് അംഗങ്ങളുടെ ആശയങ്ങളെ ശ്രദ്ധിക്കുക. ഒരു പക്ഷേ, അതിൽ നിന്ന് മറ്റൊരു നല്ല ആശയം ഉരിത്തിരിഞ്ഞ് വരാം.

Leadership is communicating to people their worth and potential so clearly that they come to see it in themselves – Stephen R. Covey

### 2. ചോദ്യം ചെയ്യുക

മറ്റൊരാളുടെ അഭിപ്രായത്തെ ചോദ്യം ചെയ്യുക. അതിന്മേൽ ചർച്ച നടത്തുക. കറതീർന്ന പദ്ധതികൾ ആവിഷ്കരിക്കാൻ കഴിയും.

### 3. പറഞ്ഞു വിശ്വസിപ്പിക്കുക

അംഗങ്ങൾ അവരുടെ ആശയങ്ങൾ വിശ്വസനീയമാം വിധം പങ്കു വയ്ക്കണം എങ്കിലും മറ്റുള്ളവർ അതിനെ എതിർക്കട്ടെ. ഇതുവഴി പുനരവലോകനത്തിനുള്ള വഴിയും തെളിഞ്ഞ് വരും.

### 4. ബഹുമാനിക്കുക

അംഗങ്ങളുടെ നല്ല ആശയങ്ങളെ അംഗീകരിക്കുക. ആദരിക്കുക. എതിർക്കുമ്പോഴും പരസ്പര ബഹുമാനം നഷ്ടപ്പെടുത്തരുത്.



### 5. സഹായിക്കുക

ആശയഭിന്നതയുണ്ടെങ്കിലും സഹപ്രവർത്തകരെ സഹായിക്കണം. ടീം വർക്കിന്റെ സുപ്രധാന നയമാണിത്.

### 6. പങ്ക് വയ്ക്കുക

ടീം വർക്കിന്റെ എല്ലാ പ്രവർത്തനങ്ങളിലും അംഗങ്ങൾ പങ്കെടുക്കണം. അംഗങ്ങൾ ഹൃദയം തുറന്ന് ആശയങ്ങൾ പങ്കുവയ്ക്കണം.




### 7. പങ്കെടുക്കുക

ടീമിലെ എല്ലാ പ്രവർത്തനങ്ങളിലും അംഗങ്ങൾ പങ്കെടുക്കണം. അവ പ്രസക്തമല്ലെന്ന് ചിലർക്കു തോന്നിയാൽ പോലും, കാരണം കൂട്ടായ്മക്കാണ് പ്രാധാന്യം, വ്യക്തിക്കല്ല. ആശയവിനിമയത്തിന്റെ ഓരോ അവസരവും വിലപ്പെട്ടതാണ്.




### 8. പലതരം ടീ വർക്ക്

#### 1. ഔപചാരിക ടീം

മാനേജ്മെന്റിന്റെ തന്നെ നിന്ത്രണത്തിൽ എന്തെങ്കിലും പ്രത്യേക ജോലിക്കോ പ്രോജക്ടു പൂർത്തീകരണത്തിനോ വേണ്ടി ഉണ്ടാക്കുന്ന ഇതു മൂന്നുതരത്തിലുണ്ട്.

#### a. കമാന്റ് ടീം

മാനേജരും തൊഴിലാളികളും ചേർന്നുള്ള കൂട്ടായ്മ. മാനേജർ തന്നെ ജോലികളുടെ വിശദാംശങ്ങൾ നൽകും. ഉദാഹരണത്തിന് അപകട പ്രവർത്തനങ്ങൾക്കുവേണ്ടിയുള്ള കൂട്ടായ്മ (Disaster operation Team), വ്യവസായത്തിന്റെ വിൽപ്പന വർദ്ധിപ്പിക്കുന്നതിന് വേണ്ടിയുള്ള കൂട്ടായ്മ എന്നിവ.

#### b. ടാസ്ക് ഫോഴ്സ്

ഏതെങ്കിലും പ്രശ്നം ഉണ്ടാകുമ്പോഴോ, പ്രത്യേക ലക്ഷ്യങ്ങൾക്കോ വേണ്ടി രൂപീകരിക്കുന്നതാണിത്. ഉദാഹരണത്തിന് ഉപഭോക്താവിന്റെ പരാതിയെക്കുറിച്ച് അറിയാൻ വേണ്ടിയോ, അവരുടെ പ്രശ്നങ്ങൾ കണ്ടുപിടിച്ച് മാനേജ്മെന്റിനെ അറിയിക്കാനോ. ഇവർക്ക് സമയ പരിധിയും ഉണ്ടാകും.

### c. നിർവ്വാഹക സമിതി

പ്രത്യേക പ്രവർത്തനങ്ങൾക്കോ, തുടർച്ചയായി നടന്നുകൊണ്ടിരിക്കുന്ന പ്രവർത്തനങ്ങൾക്കോ വേണ്ടി രൂപീകരിക്കുന്ന ദീർഘകാലത്തേക്കുള്ള കൂട്ടായ്മ. നിർവ്വാഹക സമിതിക്ക് മാറ്റമില്ലെങ്കിലും ഇതിലെ അംഗങ്ങൾ മാറാം. കൂട്ടായി പ്രവർത്തിക്കുന്ന സ്ഥാപനത്തിലോ വ്യക്തിയിലോ കുറ്റം കണ്ടുപിടിക്കാൻ എളുപ്പമാണ് പക്ഷേ, ഒരു ടീമായി ജോലി ചെയ്യുമ്പോൾ നമ്മൾ ഓർക്കേണ്ട ഒരു നീതിവാക്യം ഉണ്ട്. 'ആരിലും മികച്ചവരില്ല' (None of us is better than all of us).

### 2. അനൗപചാരിക ടീം

ഒരു സ്ഥാപനത്തിൽ ഏതെങ്കിലും പ്രത്യേക ആവശ്യങ്ങൾക്കായി പെട്ടെന്ന് രൂപം കൊള്ളുന്ന താൽക്കാലിക സ്വാഭാവമുള്ള കൂട്ടായ്മ. എന്ത് കാര്യത്തിനും എപ്പോൾ, എവിടെ വച്ചും നൈസർഗ്ഗികമായി ഈ കൂട്ടായ്മ രൂപം കൊള്ളാം. ഉദാഹരണത്തിന്, ഒരു സ്ഥാപനത്തിൽ ജോലി ചെയ്യുന്നവരിൽ ക്രിക്കറ്റിനോട് താല്പര്യമുള്ളവർക്ക് അത്തരം കൂട്ടായ്മക്ക് രൂപം നൽകാം.

### സവിശേഷതകൾ

- അംഗങ്ങളുടെ ആദർശങ്ങളെയും മൂല്യങ്ങളെയും സംരക്ഷിക്കുന്നു.
- അംഗങ്ങൾക്ക് സാമൂഹീകാവബോധം നൽകുന്നു. സമൂഹത്തിൽ അവർക്കുള്ള സ്ഥാനത്തെയും സുരക്ഷിതത്വത്തെയും കുറിച്ച് അറിവും നൽകുന്നു.
- വലിയ സ്ഥാപനത്തിൽ ജോലി ചെയ്യുന്നവർക്ക് പരസ്പരം അറിയാനും മനസിലാക്കാനുമുള്ള അവസരം.
- ജോലിക്കാർക്ക് ആശയവിനിമയത്തിലുള്ള അവസരം. ഇത് പ്രശ്നങ്ങളെ പരിഹരിക്കാൻ സഹായിക്കുന്നു.

### 3. സ്വനിയന്ത്രിത ടീം

പ്രത്യേക മേൽനോട്ട സമിതിയുടെ കീഴിലല്ലാതെ അംഗങ്ങളുടെ പരസ്പര സഹകരണത്തോടെ മാത്രം പ്രവർത്തിക്കുന്ന കൂട്ടായ്മ. ഇതിന് പ്രത്യേകം ചട്ടങ്ങളോ നിയമാവലിയോ ഉണ്ടായിരിക്കുകയില്ല. അംഗങ്ങൾക്ക് എപ്പോൾ വേണമെങ്കിലും പിരിഞ്ഞ് പോകാം. ●



ഫാ. ഡോ. യബ്ബേസ് പീറ്റർ
ചൈൽഡ് വെൽഫെയർ ബോർഡ്
കമ്മറ്റി മെമ്പർ

EFFECTIVE ADCOM ഇഫെക്ടീവ്
ആഡ്കോം




വാങ്ങുക വായിക്കുക സൂക്ഷിച്ചുവെയ്ക്കുക

To read online
www.effectiveadcom.com

Effective Publications
Mughal Palace Building, Collectorate P.O., Kottayam, Kerala - 686 002
Ph: 0481 2561791, 098460 57461, effectiveadcom@gmail.com,

Subscription Form

| Subscription Offer | No. of Issues | Price | You Pay | You Save |
|---|---|---|---|---|
| 1 year | 12 | Rs. 600/- | Rs. 540/- | Rs. 60/- |
| 2 years | 24 | Rs. 1200/- | Rs. 1000/- | Rs. 200/- |
| 3 years | 36 | Rs. 1800/- | Rs. 1400/- | Rs. 400/- |

Yes, I wish to subscribe to EFFECTIVE ADCOM.
Send me 12 issues of ADCOM for Rs. 540/- ☐
24 issues for Rs.1000/- ☐ 36 issues for Rs. 1400/- ☐

Name : ..................................................
Address : ..................................................
..................................................
..................................................
District : .................... Pin : ....................
Mobile : .................... Email : ....................
Enclosed DD/Cheque No : ..................................
Name of the Bank : ..................................
Date : .................... Sd/- ....................

You can transfer the amount to A/c No. 10941011001020, IFSC : ORBC0101094, Oriental Bank of Commerce, Kottayam, A/c Name: Effective Publications

Please inform your name and address after transferring the amount.

Special Combo Offer




1 year subscription of Effective Adcom
+ അസാദ്ധ്യമായതിനെ സാദ്ധ്യമാക്കുവാൻ
Total worth ₹ ~~710/-~~
Now at ₹600/- only



# മുഖഭാവം മനസ്സിന്റെ ഭാവം

മുഖം അധരങ്ങളേക്കാൾ സത്യസന്ധമാണ്
*– ഡാഫ്നെ ഒറെബോഗ്*

ഒരു വാക്കുപോലും ഉരിയാടാതെ എണ്ണമറ്റ വികാരങ്ങൾ പ്രകടിപ്പിക്കുവാൻ കഴിവുള്ള ശരീരഭാഗമാണ് മുഖം എന്നത്. മുഖഭാവങ്ങളെ മനസ്സിലാക്കുവാൻ ഓരോരുത്തർക്കും നൈസർഗീകമായ കഴിവ് ലഭിച്ചിട്ടുണ്ട്. 'ചിലരെ കാണുമ്പോൾ എന്താണ് സങ്കടപ്പെട്ടിരിക്കുന്നത്' 'ഇന്ന് നല്ല സന്തോഷവാനാണല്ലോ' 'പനിയുണ്ടോ' 'തലവേദനയുണ്ടോ' 'എന്തോ ടെന്തെങ്കിലും ദേഷ്യമുണ്ടോ' എന്നൊക്കെ നാം ചോദിക്കാറുണ്ട്. ഒന്ന് ആലോചിച്ചു നോക്കൂ എന്തു കൊണ്ടാണ് നാം അങ്ങനെയൊക്കെ ചോദിക്കുന്നത്. മിക്കപ്പോഴും മറ്റുള്ളവരുടെ മുഖചലനങ്ങൾ മനസ്സിലാക്കി നാം എത്തിച്ചേരുന്ന നിഗമനങ്ങളാണ് ഇത്തരം ചോദ്യങ്ങളായി പരിണമിക്കുന്നത്. മനസ്സിന്റെ ചലനാത്മകത വിളിച്ചോതുന്ന ശരീരഭാഗമാണ് യഥാർത്ഥത്തിൽ മുഖം. അതുകൊണ്ട് തന്നെയാണ് 'മുഖം മനസ്സിന്റെ കണ്ണാടി' അല്ലെങ്കിൽ "Face is the index of mind" എന്നൊക്കെ നാം പറയുന്നത്. ആശയക്കുഴപ്പം, അനിശ്ചിതത്വം, ഉത്സാഹം, സന്തോഷം തുടങ്ങി എണ്ണമറ്റ വികാരങ്ങളാണ് മുഖമെന്ന ക്യാൻവാസിൽ തെളിയുന്നത്. ഒരാൾ മറ്റൊരാളുമായി വാക്കുകൊണ്ടോ അല്ലാതെയോ ആശയവിനിമയം നടത്തുമ്പോൾ മുഖഭാവം നിരന്തരം മാറിക്കൊണ്ടിരിക്കുന്നു.

നിരവധി പേശികളാൽ നിർമ്മിതമാണ് ഓരോ മുഖവും. ഈ പേശികളുടെ ഓരോ ചലനവും മനസ്സിന്റെ അവസ്ഥകളെ അനാവരണം ചെയ്യുന്നു. മുഖ പേശികൾ ചർമ്മത്തെ ചലിപ്പിക്കുന്നു അതോടൊപ്പം തന്നെ വരകളും മടക്കുകളും സൃഷ്ടിക്കുകയും ചെയ്യുന്നു. ഇത്തരത്തിൽ മുഖത്ത് സൃഷ്ടിക്കപ്പെടുന്ന ചലനങ്ങളും വരകളും മടക്കുകളും ഒട്ടനവധി ആശയങ്ങളും വികാരങ്ങളുമാണ് വിനിമയം ചെയ്യുന്നത്. അതുകൊണ്ട് തന്നെ വികാരങ്ങളുടെ മികച്ച സൂചകമാണ് മുഖം എന്ന് പറയുവാൻ സാധിക്കും. ലുഡ്‌വിഗ് വിറ്റ്ഗൻസ്റ്റൈൻ എന്ന തത്വചിന്തകൻ മുഖത്തെ ശരീരത്തിന്റെ ആത്മാവ് എന്നാണ് വിശേഷിപ്പിച്ചിരിക്കുന്നത്. സ്വാഭാവികമായ ഒരു സംഭാഷണത്തിൽ മുഖത്തിന്റെ സൂക്ഷ്മഭാവങ്ങളെ കൃത്യമായി സൃഷ്ടിക്കുന്നത് ബുദ്ധിമുട്ടാണ്. അത്തരത്തിൽ ശ്രമിച്ചാൽ തന്നെ അത് കൂടുതൽ നേരം മുന്നോട്ട് കൊണ്ടുപോവുക ദുഷ്കരം തന്നെയാണ്. കാരണം സെക്കന്റുകൾകൊണ്ട് വന്നുമറയുന്നവയാണ് മുഖഭാവങ്ങൾ. ഒട്ടുമിക്ക മുഖഭാവങ്ങളും സ്വതസിദ്ധമായവയാണ് അതിനാൽ തന്നെ സാർവ്വത്രികവുമാണ് അതുകൊണ്ട് മുഖചലനങ്ങളെ മനുഷ്യർ തമ്മിലുള്ള സാമൂഹിക വിവരങ്ങൾ കൈമാറുന്നതിനുള്ള മികച്ച മാർഗ്ഗമായി കാണുവാൻ സാധിക്കും. ഉദാഹരണത്തിന് ഒരാൾ ഫോണിൽ സംസാരിക്കുന്നത് അൽപ്പം അകലെനിന്ന് ശ്രദ്ധിച്ചു നോക്കുക അയാളുടെ മുഖഭാവങ്ങളിൽ നിന്ന് അയാൾ എന്ത് തരത്തിലുള്ള കാര്യമാണ് സംസാരിക്കുന്നത് എന്ന് മനസ്സിലാക്കുവാൻ സാധിക്കും. സംഭാഷണത്തിന് അടിസ്ഥാനമായ കാര്യത്തിലെ ആശയത്തിനനുസൃതമായ ഭാവം അയാളുടെ മുഖം സ്വീകരിക്കുന്നതിനാലാണ് ഇത് സാധിക്കുന്നത്.

പുരികങ്ങളുടെ ചലനം, കണ്ണുകളുടെ ചലനം, മൂക്കിനും ചുറ്റുവട്ടത്തുമായുണ്ടാവുന്ന ചുളിവുകൾ നാവിന്റെയും ചുണ്ടിന്റെയും ചലനങ്ങൾ, താടിയെല്ലിന്റെ ചലനങ്ങൾ തുടങ്ങിയവയാണ് പ്രധാനപ്പെട്ട മുഖചലനങ്ങൾ. ഇത്തരം മുഖചലനങ്ങളിലൂടെ പ്രധാനമായും ആറ് സാർവ്വത്രിക ഭാവങ്ങളെയാണ് നാം പ്രകടിപ്പിക്കാറ്. വെറുപ്പ്, സങ്കടം, ഭയം, കോപം, സന്തോഷം, ആശ്ചര്യം എന്നിവയാണവ. ഇവയിൽ നാലെണ്ണം നെഗറ്റീവ് ഭാവങ്ങളാണ് എന്നത് ശ്രദ്ധേയമാണ്.അതുകൊണ്ട് തന്നെ പോസിറ്റീവായ ഭാവങ്ങൾ തിരഞ്ഞെടുക്കാൻ നാം ശ്രദ്ധപുലർത്തണം. ഒരു മനുഷ്യന്റെ വ്യക്തിത്വമേറ്റവും ഏറ്റവും പ്രകടമാകുന്നത് മുഖഭാവത്തിലാണ് എന്ന് പറയാറുണ്ട്. 'ഒരു സ്ത്രീ അവളുടെ മുഖത്ത് ധരിക്കുന്ന ഭാവം അവളുടെ വസ്ത്രത്തെക്കാൾ പ്രധാനമാണ്' എന്നാണ് പ്രശസ്ത ഗ്രന്ഥകാരൻ ഡേൽ കാർനെഗി അഭിപ്രായപ്പെട്ടിരിക്കുന്നത്.

## മുഖഭാവം എങ്ങനെ മെച്ചപ്പെടുത്താം

'നിങ്ങളുടെ മുഖം ഒരു പുസ്തകമാണ്. അവിടെ ആളുകൾ വിചിത്രമായ കാര്യങ്ങൾ വായിച്ചേക്കാം' എന്നാണ് വില്യം ഷേക്സ്പിയർ നിരീക്ഷിച്ചിരിക്കുന്നത്. മുഖഭാവങ്ങളെപ്പറ്റി കൃത്യമായ ധാരണ ഉണ്ടാവുക എന്നത് ആശയവിനിമയത്തിൽ വളരെ പ്രാധാന്യമർഹിക്കുന്ന കാര്യമാണ്.

### 1. മുഖഭാവങ്ങളെപ്പറ്റി മനസ്സിലാക്കുക.

ഒരു പ്രധാനപ്പെട്ട സംഭാഷണത്തിൽ ഏർപ്പെടുന്ന സന്ദർഭത്തിൽ വളരെ സന്തോഷകരമായ ഒരു കാര്യത്തെപ്പറ്റി ചിന്തിക്കുക. സംഭാഷണം അവസാനിപ്പിക്കുന്നത് വരെ ആ ചിന്തയെ മുറുകെ പിടിക്കുക. ചിന്തയ്ക്ക് മുഖഭാവത്തെ സ്വാധീനിക്കുവാനുള്ള കഴിവുണ്ട്. അതുകൊണ്ട് തന്നെ നല്ല ചിന്തകൾ സ്വാഭാവികമായും നല്ല മുഖഭാവം പ്രധാനം ചെയ്യും.

### 2. കണ്ണാടിക്ക് മുൻപിലെ പരിശീലനം

കണ്ണാടിക്ക് മുൻപിൽ നിന്ന് വിവിധങ്ങളായ മുഖഭാവങ്ങൾ പരിശീലിക്കുന്നത് മുഖ പേശികളെക്കുറിച്ചും അവയുടെ ചലനങ്ങളെയും മനസ്സിലാക്കുന്നതിന് സഹായിക്കുന്നു.

### 3. സ്വസ്ഥമായ മനസ്സ്

സ്വസ്ഥമായ മനസ്സ് എപ്പോഴും തെളിഞ്ഞ മുഖഭാവത്തിന് കാരണമാകുന്നു. യോഗയും ധ്യാനവും പരിശീലിക്കുന്നത് വഴി സ്വസ്ഥമായ മനസ്സും തെളിഞ്ഞ മുഖവും ആർക്കും സ്വന്തമാക്കാവുന്നതേയുള്ളൂ.

### 4. ഫീഡ്ബാക്ക് സ്വീകരിക്കുക

നമുക്ക് വിശ്വാസമുള്ള ഒരു സുഹൃത്തിനോട് നമ്മുടെ മുഖഭാവം നിരീക്ഷിക്കുവാനും അഭിപ്രായം പറയുവാനും പറഞ്ഞേൽപ്പിക്കുക. മുഖഭാവത്തെ മെച്ചപ്പെടുത്തുവാൻ നിരവധി ആളുകൾ ഉപയോഗിക്കുന്ന ഒരു മാർഗ്ഗമാണിത്.





### 5. കൈയ്യും മുഖവും

സംഭാഷണത്തിനിടയ്ക്ക് കവിളിലോ ചുണ്ടിലോ, മൂക്കിലോ, താടിയിലോ, പുരികത്തോ, നെറ്റിയിലോ, കണ്ണിലോ തൊടുവാൻ നിങ്ങൾ ശ്രമിക്കാറുണ്ടോ? ഓർക്കുക, ശരീരഭാഷ വിദഗ്ദ്ധരുടെ അഭിപ്രായത്തിൽ ഇതൊരു നെഗറ്റീവ് ശരീര ചലനമാണ്. ആത്മവിശ്വാസക്കുറവിനെയാണ് ഇത് സൂചിപ്പിക്കുന്നത്. മികച്ച ആശയവിനിമയത്തിൽ കൈ തടസ്സം സൃഷ്ടിക്കാതിരിക്കുവാൻ നാം ശ്രദ്ധിക്കണം.

### 6. തലയാട്ടൽ എങ്ങനെ വേണം

തലയാട്ടലുകളിലൂടെയും നാം നിരവധി ആശയങ്ങൾ പങ്കുവയ്ക്കാറുണ്ട്. എന്നാൽ വളരെയധികം ശ്രദ്ധ പുലർത്തേണ്ട ഒരു കാര്യമാണിത്. രണ്ട് രീതിയിൽ നമുക്ക് തലയാട്ടുവാൻ സാധിക്കും. ഒന്ന് മുകളിൽ നിന്ന് താഴേയ്ക്ക് രണ്ട് ഒരു വശത്ത് നിന്ന് മറുവശത്തേയ്ക്ക്. ഇതിൽ മുകളിൽ നിന്ന് താഴേയ്ക്കുള്ള തലയാട്ടലാണ് പോസിറ്റീവായ തലയാട്ടൽ വശങ്ങളിൽനിന്ന് വശങ്ങളിലേക്കുള്ള തലയാട്ടൽ നിഷേധാത്മകമാണ്.

ജീവിതത്തിന്റെ ഏതൊരു മേഖലയിൽ പ്രവർത്തിക്കുന്ന ആളുകൾക്കും മുഖഭാവങ്ങളെപ്പറ്റി അറിവുണ്ടാകേണ്ടത് ഒരു വലിയ ആവശ്യകതയാണ്. സ്മാർട്ട് ഫോണുകൾക്ക് വരെ മുഖഭാവങ്ങളുള്ള (Emojis) ഒരു കാലഘട്ടത്തിലാണ് നാം ജീവിക്കുന്നത് എന്ന് മറക്കാതിരിക്കാം. ●



**അരുൺ ജോർജ്ജ് മാമ്പ്ര**

അസിസ്റ്റന്റ് പ്രൊഫസർ
ഭാരത് മാതാ കോളേജ് ഓഫ് കൊമേഴ്സ് & ആർട്സ്, ആലുവ
mail id: arunmampra@gmail.com



# ആപ്പിളും ഐഫോണും പിക്സാറുമായി ലോകത്തെ മാറ്റി പ്രതിഷ്ഠിച്ച സ്റ്റീവ് ജോബ്സ്

**ഭാഗം –20**

ഐക്ലൗഡ് എന്ന പുതിയ സംരംഭത്തിനു തുടക്കമിട്ടു. അതിനു വേണ്ടി കുപെർട്ടിനോയിൽ വലിയ ഒരു ആസ്ഥാനമന്ദിരമുണ്ടാക്കാൻ തീരുമാനിച്ചു. 150 ഏക്കർ ആപ്രിക്കോട്ട് തോട്ടം അതിനായി വാങ്ങിച്ചു.

പുതുതായി എന്തെങ്കിലും കണ്ടുപിടിക്കുന്നവരാണ് അതിനപ്പുറമുള്ള കാര്യങ്ങളെപ്പറ്റി അവസാനമായി മനസ്സിലാക്കുന്നത്. ക്ലെയ്റ്റൺ ക്രിസ്റ്റെൻസൺ പറഞ്ഞിട്ടുള്ള ഈ ചിന്ത സ്റ്റീവിനെ നയിക്കാൻ തുടങ്ങി.

ഐക്ലൗഡ് എന്ന പുതിയ സംരംഭത്തിനു തുടക്കമിട്ടു. അതിനുവേണ്ടി കുപെർട്ടിനോയിൽ വലിയ ഒരു ആസ്ഥാനമന്ദിരമുണ്ടാക്കാൻ തീരുമാനിച്ചു. 150 ഏക്കർ ആപ്രിക്കോട്ട് തോട്ടം അതിനായി വാങ്ങിച്ചു.

പന്തീരായിരത്തിൽപ്പരം ജോലിക്കാരെ ഉൾക്കൊള്ളാൻ കഴിവുള്ള നാലു നിലകളിലായി മുപ്പതുലക്ഷം ചതുരശ്ര അടി വിസ്തീർണ്ണമുള്ള ഒരു കെട്ടിടത്തിന്റെ പ്ലാൻ 2011 ജൂണിൽ തയ്യാറാക്കി.

ആപ്പിൾ വേൾഡ് വൈഡ് ഡെവലപ്പേഴ്സ് കോൺഫറൻസിൽ നടന്ന മുഖ്യപ്രഭാഷണവേളയിൽ ജോബ്സ് ഐ ക്ലൗഡ് (j Cloud) ഉൽഘാടനം ചെയ്തു. ആരോഗ്യസ്ഥിതി വളരെ മേശമായിരുന്നു. പതിവായി ധരിക്കാറുള്ള വട്ടക്കഴുത്തുള്ള ഉടുപ്പിനുമീതെ കറുത്ത കമ്പിളി സ്വെറ്ററും നീല ജീൻസിനുള്ളിൽ ചൂടുപകരുന്ന അടിവസ്ത്രവും ധരിച്ചാണ് അദ്ദേഹം കൺവെൻഷനിൽ പ്രത്യക്ഷപ്പെട്ടത്. എന്നിട്ടും കൂടുതൽ മെലിഞ്ഞു കാണപ്പെട്ടു. അതിഥികൾ എഴുന്നേറ്റുനിന്ന് കരഘോഷം മുഴക്കി സ്വാഗതം ചെയ്തു.

## അമേരിക്കൻ പ്രസിഡന്റ് ഒബാമ

2010 ഒക്ടോബറിൽ സിലിക്കൺ വാലിയിലെ വ്യവസായികളെ സന്ധിക്കാനെത്തിയ പ്രസിഡന്റ് ബറാക്ക് ഒബാമ സ്റ്റീവ് ജോബ്സുമായി മുക്കാൽ മണിക്കൂർ നേരം സംഭാഷണത്തിലേർപ്പെട്ടു. ജോബ്സിന്റെ അടുത്ത മിത്രവും വ്യവസായിയുമായ ജോൺ ഡോവർ ആയിരുന്നു അതിനു പിന്നിൽ.

ഭരണകൂടം ബിസ്സിനസ്സിനോടു കൂടുതൽ സൗഹൃദം കാട്ടണമെന്ന് സ്റ്റീവ് പറഞ്ഞു. അമേരിക്കയിൽ ബിസിനസ്സ് തുടങ്ങാൻ അനാവശ്യമായ ചട്ടങ്ങളും ചിലവുകളുമുണ്ടെന്നും ചൈനയിൽ ഫാക്ടറി തുടങ്ങാൻ എളുപ്പമാണെന്നും സ്റ്റീവ് ചൂണ്ടികാണിച്ചു. കാലഹരണപ്പെട്ടതും യൂണിയൻ തൊഴിൽ നിയമങ്ങൾ കാരണം ശക്തി ക്ഷയിച്ചതുമാണ് അമേരിക്കയിലെ വിദ്യാഭ്യാസ സമ്പ്രദായമെന്നും വ്യക്തമാക്കി. പല യൂണിയനുകൾ









നിൽക്കുന്നതു കാരണം വിദ്യാഭ്യാസ പരിഷ്കാരങ്ങൾ അസാദ്ധ്യമായ നിലയിലാണ്.

അദ്ധ്യാപകരെ ഫാക്ടറി തൊഴിലാളികളായല്ല പ്രൊഫഷണലുകളായാണ് കണക്കാക്കേണ്ടതെന്ന് സ്റ്റീവ് പറഞ്ഞു. അദ്ധ്യാപകരുടെ കഴിവിന്റെ മാനദണ്ഡമനുസരിച്ച് നിയമിക്കാനും പിരിച്ചുവിടാനും പ്രിൻസിപ്പലിന് അധികാരമുണ്ടായിരിക്കണം. ടെസ്റ്റ് ബുക്കുകളും ബോർഡും ഉപയോഗിച്ച് ക്ലാസ്സ്മുറി നിയന്ത്രിക്കാതെ ഓരോ വിദ്യാർത്ഥിയുടെയും കഴിവിന്റെ മാനദണ്ഡമനുസരിച്ച് ഡിജിറ്റൽ സംവിധാനത്തോടെയുള്ള പാഠ്യ പദ്ധതികൾ ആവിഷ്ക്കരിക്കണം.

പ്രസിഡന്റ് അംഗീകരിച്ചത് പ്രധാനപ്പെട്ട ഒരു നിർദ്ദേശമാണ്. അമേരിക്ക നേരിടുന്ന നവീകരണപരമായ വെല്ലുവിളികളെക്കുറിച്ചു പഠിക്കുന്നതിന് ആറോ ഏഴോ സി.ഇ.ഒ.മാരുടെ ഒരു സംഘത്തെ നിയോഗിക്കുക. സംഘാംഗങ്ങളുടെ ഒരു പട്ടികയും സ്റ്റീവ് തയ്യാറാക്കി. നിർഭാഗ്യവശാൽ പ്രസിഡന്റിന്റെ പാർശ്വവർത്തികൾ കൂടുതൽ പേരെ അതിൽ തിരുകി കയറ്റി. സംഖ്യ ഇരുപതായി. ഇത്രയും വലിയ സംഘവുമായി സഹകരിക്കാൻ താൻ തയ്യാറല്ലെന്ന് സ്റ്റീവ് ഇ-മെയിലിലൂടെ അറിയിച്ചു. സ്റ്റീവിന്റെ ആരോഗ്യസ്ഥിതിയും മോശമായിരുന്നു. ഡോവർ ആ വിവരം പ്രസിഡന്റിനെ രഹസ്യമായി അറിയിച്ചു.

രോഗിയായ സ്റ്റീവിന്റെ വീഡിയോകളും ചിത്രങ്ങളും ഓൺലൈനിൽ പ്രത്യക്ഷപ്പെട്ടു. പലവിധത്തിലുള്ള ഊഹാപോഹങ്ങളും. 2011 ജനുവരിയിൽ ബോർഡിലെ അംഗങ്ങളെ ഫോണിൽ വിളിച്ച് സ്റ്റീഫ് അവധിയിൽ പ്രവേശിക്കുകയണെന്ന് അറിയിച്ചു.

പ്രസിഡന്റ് ഒബാമയ്ക്ക് സിലിക്കൺവാലിയിൽ വെച്ച് ഒരു വിരുന്നു നൽകാൻ ഡോവർ താൽപ്പര്യപ്പെട്ടു. 2011 ഫെബ്രുവരിയിലായിരുന്നു അത്. ഡോവറും ജോബ്സും അവരുടെ ഭാര്യമാരും പാലോ ആൾട്ടോയിലെ ഗ്രീക്കു റെസ്റ്റോറന്റിലിരുന്ന് അതിഥികളുടെ ലിസ്റ്റു തയ്യാറാക്കി. ഗൂഗിളിന്റെ എറിക്ക് സ്മിത്ത്, ഫേസ്ബുക്കിന്റെ സുക്കർ ബെർഗ്ഗ്, യാഹുവിന്റെ കാരോൾ ബാർട്ട്സ്, ഒറക്കിളിന്റെ ലാറി എല്ലിസൺ, സിസ്ക്കോയുടെ ജോൺ ചേംബേഴ്സ്, ജെനെന്റെക്കിന്റെ ആർട്ട് ലെവിൻ സൺ, നെറ്റ് ഫ്ലിക്സിന്റെ റീഡ് ഹേറ്റിംഗ്സ് എന്നിവരുൾപ്പെടെ പന്ത്രണ്ട് പേരാണ് ലിസ്റ്റിലുണ്ടായി

രുന്ന സാങ്കേതിക വിദഗ്ദ്ധർ.

സൽക്കാരവേളയിൽ പ്രസിഡന്റിന്റെ അടുത്തിരുന്ന സ്റ്റീവ് പറഞ്ഞു, 'രാഷ്ട്രീയ കാഴ്ചപ്പാടുകളെന്തായിരുന്നാലും രാജ്യത്തെ സഹായിക്കുന്നതിനുവേണ്ടി അങ്ങ് ആവശ്യപ്പെടുന്നതെന്തും ചെയ്യാൻ ഞങ്ങൾ തയ്യാറാണ്. തുടർന്ന് വ്യവസായങ്ങൾക്കുവേണ്ടി പ്രസിഡന്റിന് എന്തൊക്കെ ചെയ്യാൻ കഴിയുന്നുവെന്നതിനെപ്പറ്റി നിരവധി നിർദ്ദേശങ്ങളും ഉണ്ടായി. അമേരിക്കൻ എഞ്ചിനീയർമാരെ പരിശീലിപ്പിക്കുന്നതിനെപ്പറ്റി സ്റ്റീവ് വിശദീകരിച്ചു.

ചൈനയിലെ ആപ്പിൾ ഫാക്ടറിയിൽ എഴുലക്ഷം തൊഴിലാളികളുണ്ട്. അവരെ സഹായിക്കാൻ മുപ്പതിനായിരം എഞ്ചിനീയർമാർ വേണം. ഇത്രയും പേർ അമേരിക്കയിലില്ല. അവർക്ക് ഉല്പാദനത്തിനു വേണ്ടുന്ന അടിസ്ഥാന എഞ്ചിനീയറിംഗ് വൈദഗ്ധ്യം മാത്രം മതി. ട്രേഡ്സ്ക്കൂളുകൾക്കോ കമ്യൂണിറ്റി കോളേജുകൾക്കോ അവരെ പരിശീലിപ്പിക്കാൻ കഴിയും. ആ പദ്ധതി പ്രസിഡന്റിന് ഇഷ്ടപ്പെട്ടു. ഒബാമ തുടർ നടപടികളെടുത്തത് സ്റ്റീവിനെ സന്തോഷിപ്പിച്ചു.

## രോഗാവസ്ഥ വീണ്ടും

സ്റ്റീവിന്റെ സ്ഥിതി വഷളായി. വേദന കൂടി. നേഴ്സ് ഭക്ഷണം ഞരമ്പിലൂടെ നൽകി. കൂടുതൽ ട്യൂമറുണ്ടായതിന്റെ ലക്ഷണങ്ങളൊന്നും ഡോക്ടർമാർ കണ്ടില്ല. സ്റ്റീവും കുടുംബവും കോന വില്ലേജിലേക്കു പോയി. ഹവായിയിലെ ആ സ്ഥലം സ്റ്റീവിന് വളരെ പ്രിയപ്പെട്ടതാണ്. അവിടെ പൊതുവായ ഭക്ഷണമുറിയിലാണ് അഹാരം വിളമ്പിയത്. അസ്ഥിമാത്രമുള്ള സ്റ്റീവ് അതു തൊടുകപോലും ചെയ്യാതെ ഞെരിപിരികൊള്ളുകയും ഞരങ്ങുകയും ചെയ്തു. വേദന വന്നാൽ അതു പ്രകടിപ്പിക്കുന്ന ആളാണ് സ്റ്റീവ്. താമസിയാതെ താൻ മരിച്ചുപോകുമെന്ന് അദ്ദേഹത്തിന് തോന്നി. ഇനിയൊരു ജന്മദിനം കൂടി ആഘോഷിക്കാൻ സാധിക്കില്ലെന്നു പറയുമ്പോൾ അദ്ദേഹത്തിന്റെ സ്വരം പതറും.

ക്രിസ്തുമസ് അവധിക്കാലത്ത് സ്റ്റീവിന്റെ സഹോദരി മോനസിംസണും അവളുടെ മുൻ ഭർത്താവ് റിച്ചാർഡ് ആപ്പെലും കുട്ടികളുമൊത്ത് പാലോ ആൾട്ടോയിൽ വന്നു. ജോബ്സിന്റെ തൂക്കം അമ്പതു പൗണ്ട് കുറഞ്ഞ് നൂറ്റിപതിനഞ്ച് പൗണ്ടായെങ്കിലും സ്ഥിതി അല്പം മെച്ചപ്പെട്ടു. ബുദ്ധിപരമായ വ്യാപാരങ്ങളിൽ കുടുംബാംഗങ്ങൾ ഏർപ്പെട്ടു. കുട്ടികൾ ന്യൂ ഇയർ ആഘോഷിക്കാൻ ന്യൂയോർക്കിലേക്കു പോയി. മോനാസിംസണും ലോറിൻ പവ്വലും പാലോ ആൾട്ടോയിൽ ജോബ്സിനെ ശുശ്രൂഷിച്ചു.

പുതിയ ട്യൂമറിന്റെ ലക്ഷണങ്ങൾ പുതുവർഷത്തിൽ കാണപ്പെട്ടു. ശരീരത്തിന്റെ ഓരോ ഇഞ്ചും കുത്തിത്തുളക്കുന്നതുപോലെ വേദനിക്കുകയാണെന്ന് കണ്ണീരൊഴുക്കിക്കൊണ്ട് അദ്ദേഹം സുഹൃത്തുക്കളോടു പറഞ്ഞു. തന്റെ മരണം അടുത്തെന്ന് പറഞ്ഞ് ചുറ്റുമുണ്ടായിരുന്നവരെ നോക്കി ആദ്ദേഹം ദീനതയോടെ കരഞ്ഞു. വിദഗ്ധന്മാരുമായും മനശാസ്ത്രജ്ഞന്മാരുമായും പവ്വൽ സംസാരിച്ചെങ്കിലും ഭർത്താവിന് അതിലൊന്നും താൽപര്യമില്ലായിരുന്നു. രോഗിയായ സ്റ്റീവിന്റെ വീഡിയോകളും ചിത്രങ്ങളും ഓൺലൈനിൽ പ്രത്യക്ഷപ്പെട്ടു. പലവിധത്തിലുള്ള ഊഹാപോഹങ്ങളും. 2011 ജനുവരിയിൽ ബോർഡിലെ അംഗങ്ങളെ ഫോണിൽ വിളിച്ച് സ്റ്റീഫ് അവധിയിൽ പ്രവേശിക്കുകയാണെന്ന് അറിയിച്ചു. ടിം കുക്കിനായിരുന്നു ദൈനംദിന പ്രവർത്തനങ്ങളുടെ ചുമതല. തനിക്കെന്തെങ്കിലും സംഭവിച്ചാൽ ആരായിരിക്കണം ചുമതല ഏൽക്കേണ്ടതെന്ന് മുമ്പ് എക്സിക്യൂട്ടീവ് യോഗങ്ങളിൽ സ്റ്റീവ് ചർച്ച ചെയ്തിരുന്നു.

വിവിധ രോഗങ്ങൾക്ക് ചികിത്സിക്കുന്നത് ഓരോ സ്പെഷ്യലിസ്റ്റുകളാണ്. പെയിൻ സ്പെഷ്യലിസ്റ്റ്, രക്ത സംബന്ധമായ രോഗങ്ങളുടെ വിദഗ്ദ്ധൻ, കരൾരോഗ ചികിത്സാ വിദഗ്ദ്ധൻ, പോഷകാഹാര വിദഗ്ദ്ധൻ, ഓങ്കോളജിസ്റ്റ് എന്നിങ്ങനെ. മെംഫസിൽ ജെയിംസ് ഈസൺ ചെയ്തതുപോലെ സംയോജിതമായ ഒരു ചികിത്സാ ഇവിടെ ഇല്ല. അതു തന്നെയായിരുന്നു വലിയ പ്രശ്നം.

ജോൺസ് പോപ്കിൻസ്, സ്റ്റാൻഫോർഡ്, MITയിലെയും ഹാർവാർഡിലെയും ബ്രോഡ് ഇൻസ്റ്റിറ്റ്യൂട്ട് എന്നീസ്ഥാപനങ്ങൾസംയുക്തമായാണ്ട്യൂമറിലെജീൻ പരിശോധന നടത്തിയത്. കാൻസർ ട്യൂമറിലെ എല്ലാ ജീനുകളുടെയും സാധാരണ ഡി.എൻ.എയുടെയും ശ്രേണീക്രമം തയ്യാറാക്കി. അതിനുള്ള ചിലവ് ഒരു ലക്ഷത്തിലധികം ഡോളറായിരുന്നു. ഈ പ്രക്രിയ പൂർത്തിയാക്കിയ ലോകത്തിലെ ഇരുപതു പേരിലൊരാളായിരുന്നു സ്റ്റീവ്. കാൻസർ കോശങ്ങളുടെ അമിത വളർച്ചയെ തടയുന്നതിനുള്ള ഔഷധങ്ങൾ നിർദ്ദേശിക്കാൻ ട്യൂമറിനെ സംബന്ധിച്ച കൃത്യമായ വിവരങ്ങൾ കിട്ടിയതുകൊണ്ട് ഡോക്ടർമാർക്കു സാധിച്ചു. സാധാരണ കീമോതെറാപ്പിയേക്കാൾ ഫലപ്രദമായ മോളിക്യുലർ ടാർഗെറ്റഡ് തെറാപ്പിയാണ് ചെയ്തത്. ചികിത്സയുടെ മേൽനോട്ടം പവ്വലിനായിരുന്നെങ്കിലും അന്തിമ തീരുമാനം ഭർത്താവിന്റേതായിരുന്നു. 2011 മേയ്മാസത്തിൽ ജീൻ പരിശോധനയുടെ ഫലം വിശകലനം ചെയ്യുന്നതിന് പാലോ ആൾട്ടോയിലുള്ള ഫോർ സീസൺസ് ഹോട്ടലിൽ ഡോക്ടർമാരുടെ ഒരു സമ്മേളനം വിളിച്ചുകൂട്ടി.

ബ്രോഡ് ഇൻസ്റ്റിറ്റ്യൂട്ടിലെ വിദഗ്ധർ പ്രഭാഷത്തിനിടയ്ക്ക് പവ്വർപോയിന്റ് സ്ലൈഡുകൾ ഉപയോഗിച്ചത് സ്റ്റീവിനെ ദേഷ്യം പിടിപ്പിച്ചു. ആപ്പിളിന്റെ കീനോട്ട് പ്രസന്റേഷൻ സോഫ്റ്റ്വെയറാണ് നല്ലതെന്നും ഉപയോഗിക്കാനറിയില്ലെങ്കിൽ താൻ പഠിപ്പിക്കാമെന്നും പറഞ്ഞു. ●

(തുടരും)



ബാറ്റൺ ബോസ്
നോവലിസ്റ്റ്, തിരക്കഥാകൃത്ത്,
ചാനൽ പ്രോഗ്രാം ഡയറക്ടർ

Model Code: 123/2019

Remya Panicker

Leading Dancer, Model and Actress. Acted in many movies in Malayalam, Tamil, and Kannada.

She has done lead roles in - Oruvathil Kottai (Mal, Tamil, Kannada), Guzeted Yekshi with Ashkar Soudhan

OruYemandan Premakadha

Ajithu from Aruppukottai etc.

Add Movies: UK Electricals, Zara Gold, MK Fabrics, Atlas, National Engineering College, Pitmans etc.





Model Code: 124/2019 Krishnaraj R

## Want to be a Model in Advertising ?

മോഡലിംഗ് രംഗത്തേക്ക് കടക്കുവാൻ താൽപര്യമുള്ളവർ ഫോട്ടോയും ബയോഡേറ്റയും അയയ്ക്കുക.

പോർട്ഫോളിയോ എടുത്തിട്ടില്ലാത്തവർക്ക് പ്രൊഫഷണൽ ഫോട്ടോഗ്രാഫേഴ്സിന്റേയും മേക്കപ് പ്രൊഫഷണൽസിന്റേയും സഹകരണത്തോടെ മിതമായ നിരക്കിൽ പോർട്ഫോളിയോ തയ്യാറാക്കി നൽകുന്നതാണ്.

effectiveadcom@gmail.com
Ph: 08593 998705



Model Code:125/2019 Galvin Michael



# You are tricked!

## the other truth

So Mie is a copywriter currently working at an advertising agency in UAE. His career spans over 29 years with stints at industry leading creative houses in Keralam and numerous campaigns. He also used to engage students in advertising at the School of Communications, Mahatma Gandhi University.



**So Mie**

Picture this scenario:

You're rushing to catch a train. You have to reach the station in 30 minutes. Suddenly your car is stopped by a policeman. He says there's a roadblock on the main road and you need to take a deviation. You tell him the urgency. He gives you two options:

1. Take the road on your left and there's a 40% chance you will reach the station in time.

2. Take the road on your right and there's a 60% chance that you will not reach the station in time.

Which option will you choose?

Of course the first option, right?

Well, let's take the options and consider them carefully, read between the lines. In the first option, the policeman played up your chance of reaching in time, cleverly hiding your higher chance of not reaching. Whereas in the second option, he brought forth the higher chance of you not reaching while downplaying the other.

In other words, he presented the first option in a positive frame and the second option in a negative frame. In fact, he was playing a psychological trick on you to get you off the main road as quickly as possible, politely and nicely. And you, as the majority of us would do in such a situation, chose to pick the 40% chance of getting on the train though it still had a 60% chance of missing it like in the other option.

What actually happened was you, for a moment, became a victim of a cognitive blur. It's called Framing Bias, or Framing Effect, or simply, Framing. You took the decision rather reflexively, based entirely on the words with which the policeman presented the options to you. It was a decision served up by the policeman. So it was not entirely your decision. If you'd sensed that both options meant the same and that your chance of reaching the station in time was equally remote and had gone back cancelling the trip, then it could've been your decision.

Framing is not 'what' you say something, but 'how' you say it. It works on the vulnerabilities of the human mind. In fact, most of our marketing and advertising campaigns exploit Framing Effect as a powerful, concealed weapon to numb our rational thinking. Oddly, with all the advanced powers of technology and ease of access to everything we want, we're becoming deplorably powerless and constrained as logical beings. And we are increasingly being influenced by messages framed by someone else.

For example, body shaming was unheard of fifty years ago. Nobody pretty much cared if men were bald or women were fat. Parents didn't worry whether their children were fair, dark or brown. The old never fancied they could look younger just by blackening their graying hair or tightening their crepey skin.

But that's all changed. Things once considered natural and normal have become troubling issues. Issues that require solutions. Solutions that come with shocking (or prestigious?) price tags. Price tags attached to hair transplants, slimming machines, diet foods, whitening creams, coloring kits, liposuctions… you name it.

Why do we fall for all this?

To answer that I'll give you a set of questions, each framed for a certain target group. If you belong to the intended group, consider that that particular question is meant for you.

1.Won't you love your wife more if she looks like an angel, cooks like a chef and talks like a sweet little girl?

2.When was the last time your husband bought you a precious gift that you really really wanted?



3.Everybody goes out to have Onasadya at some nice restaurant. Isn't it a little weird that you're happy cooking and eating at home where you stay 24/7?

4.When intelligent people make wise investments and make more money, is it intelligent for wise people like you to eke out a living and 'be content with what you have'?

Now, if you're unmoved by the shrapnel hidden in these questions, you're reflective and out of the crosshairs. But if you feel upset or angry or touched, then you're hit and may become a poor victim of Framing Effect. May good sense prevail!

Printed, Published and Owned by Mathew K., Effective Publications, Mulamoottil Building, Cathedral Road, Manorama South, Kottayam - 686 001 Kerala. and Printed at Southern Printing House, Sastri Road Extn., Mugal Palace Building, Collectorate P.O., Kottayam - 686 002, Kerala.

MOST TRUSTED OET EXAM COACHING CENTRE







The expert and perfect guidance offered for

**NCLEX - RN & PROMETRIC EXAMS**

Specially designed courses for

# OET 2.0 • RN-USA
# NNAS (Canada)

- Online Coaching available
- New Batch starts on every Monday
- Registration assistance for all Exams
- Most Trusted agency for NCLEX-RN Registration

Admission Helpline

**0481 - 2300396 / 380**

**99468 59475**

**0484 - 4015393**

Application assistance to all Nursing Boards in U.S.A




## CHAZ ACADEMY

Arafa Tower, V$^{th}$ Floor, Near SBI Branch, Thirunakkara, Kottayam-1

48/227B, Evergreen Estate, Safdar Hashmi Lane, Vyttila, Ernakulam- 19

Email: chazacademykottayam@gmail.com, chaz_ktm@yahoo.com www.chazusa.in

